# കലാകൗമുദി

# 337

എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നത്

ഫെബ്രുവരി 14, 1982

വില: 1 രൂപ 30 പൈസ



എഡിററർ: എം. എസ്. മണി

സഹപത്രാധിപന്മാർ:

എസ്. ജയചന്ദ്രൻ നായർ

എൻ. ആർ. എസ്. ബാബു


## കൗമുദി ന്യൂസ് സർവീസിൻെറ സ്പെഷ്യൽ റിപ്പോർട്ടുകൾ



## സ്പെഷ്യൽ ഫീച്ചർ



## കവിത



## ലേഖനം



## കഥ



## നോവൽ



## സിനിമ



## പലവക



## മുഖചിത്രം

കെ. എൻ. എസ്. പിക്ചർ ഗ്യാലറി

## എ. കെ. ജി. പിറന്ന ഗ്രാമം

1981 ജനവരി 10-ന പ്രസിദ്ധീകരിച്ച കലാകൗമുദിയിലെ കുഞ്ഞപ്പ പട്ടാന്നൂരിൻെറ 'എ. കെ. ജി. പിറന്ന ഗ്രാമത്തിൻെറ കഥ' എന്ന ലേഖനം വളരെയധികം വളച്ചൊടിച്ചതും വസ്തുതകൾക്ക നിരക്കാത്തതുമാണു്. കക്ഷിരാഷ്ട്രീയത്തിൻെറ അതിപ്രസരത്തിൽ ലയിച്ചുപോയ ലേഖകനു യാഥാർത്ഥ്യങ്ങളെ വിശകലനം ചെയ്യുവാൻ സാധിച്ചില്ല. മറിച്ച് ധാരാളം ഭാവനാവിലാസങ്ങൾക്ക് രൂപം നൽകാൻ മാത്രമേ സാധിച്ചുള്ളു.

രണ്ടാമത്തെ ലേഖനത്തിൽ മദ്യപാനത്തിൻെറ കാര്യം പ്രത്യേകം എടുത്തുപറഞ്ഞിട്ടുണ്ട്. പെരളശ്ശേരിയിലെ വലിയൊരുവിഭാഗം ജനങ്ങൾ മദ്യപാനത്തിനടിമയാണെന്ന കാര്യം ലേഖകൻ മനപ്പൂർവ്വം വിസ്മരിച്ചു. നാടൻ ചാരായ വാററും വില്പനയും ഇവിടെ പരസ്യമായി നടന്നു വരുന്നു. ഇതെല്ലാം സ്ഥലത്തെ പൊതുജനസേവകരെന്നു വിശേഷിപ്പിക്കുന്ന ചേരാട്ടാനേതാക്കന്മാരുടെ ഒത്താശയോടെയാണെന്ന് ഇവിടെ പ്രത്യേകം ചൂണ്ടിക്കാണിക്കുന്നു. അക്രമരാഷ്ട്രീയം കൈമുതലാക്കിയ ഒരുപററം ഗുണ്ടാസംഘത്തിൻെറ താവളമായി മാറുകയാണോ പെരളശ്ശേരി? ഇന്നത്തെ നിലപാടിൽ ആരും ചോദിച്ചുപോകുന്ന ഒരു ചോദ്യമാണിതു്. 'എ. കെ. ജി. പിറന്ന ഗ്രാമത്തിൻെറ കഥ' എന്ന ലേഖനം എന്തിനിങ്ങനെ വളച്ചൊടിച്ചു എന്ന കാര്യം വളരെ പ്രാധാന്യമർഹിക്കുന്നു.

സുധീർ കെ.,
പെരളശ്ശേരി.

II

കലാകൗമുദിയിലൂടെകുഞ്ഞപ്പപട്ടാന്നൂർ എഴുതിയ എ. കെ. ജി. പിറന്ന ഗ്രാമത്തിൻെറ കഥ വായിച്ചു. ആ ഫീച്ചർ എന്നെപ്പോലെയുള്ള പെരളശ്ശേരിക്കാരിൽ വളരെയധികം നിരാശയാണ് ഉളവാക്കിയതു്. 'എ. കെ. ജി. പിറന്ന ഗ്രാമത്തിൽ ഒരെത്തിനോട്ടം' എന്നായിരുന്നു അതിൻെറ തലക്കെട്ടെങ്കിൽ ഇതെഴുതില്ലായിരുന്നു. ഈ ഫീച്ചർ അപൂർണ്ണമാണെന്നു മാത്രമല്ല, അബദ്ധജടിലം കൂടിയായിരുന്നു എന്ന് പെരളശ്ശേരിക്കാരായ ഞങ്ങൾക്ക് തുറന്നുപറയാതിരിക്കാൻ വയ്യ.

ലേഖകൻ, ഈ ഗ്രാമത്തിൻെറ ചരിത്രത്തിലെ അവിസ്മരണീയമായ പല മുഹൂർത്തങ്ങൾക്കും ദൃക്സാക്ഷികളായ പലയാളുകളെയും കണ്ടില്ല. ആവശ്യമില്ലാത്തതു് പലതും പേജുനിറയ്ക്കാനെന്നോണം എഴുതിക്കൂട്ടിയിട്ടുമുണ്ട്. മദ്യപാനം അതിനൊരുദാഹരണമാണ്. പഴയ കമ്മ്യൂണിസ്ററുകാരെപ്പററി എഴുതിയ ഭാഗം, പ്രതിഷേധാർഹമാംവിധം അപൂർണ്ണമാണ്. സഖാവ് കുഞ്ഞിക്കണ്ണൻ വൈദ്യരെപ്പോലെ, എല്ലാ ആപൽഘട്ടങ്ങളേയും തരണം ചെയ്തിട്ടും, മാനസികമായ യാതൊരു കുലുക്കവും സംഭവിക്കാതെ അന്നും ഇന്നും പ്രസ്ഥാനത്തിൽ ഉറച്ചുനിൽക്കുന്ന കെ. കെ. മാമൻ എന്ന സഖാവിനെ ലേഖകൻ കണ്ടതേയില്ല. പാർട്ടിയുടെ ആദ്യനാളുകളിലുണ്ടായിരുന്ന ആത്മഹത്യാ സ്ക്വാഡിനെക്കുറിച്ചും ആ സ്ക്വാഡിൻെറ നാഡികളായ സഖാക്കൾ തടിയൻ കുഞ്ഞിരാമനും ഫയൽവാൻ കുഞ്ഞമ്പുവും പി. കെ. കുഞ്ഞമ്പുവും നേരിടേണ്ടിവന്ന പീഡനങ്ങളെക്കുറിച്ചും അവർ കാണിച്ച ആത്മധൈര്യത്തെക്കുറിച്ചും കലാകൗമുദി വായനക്കാരെ അറിയിക്കാൻ കഴിഞ്ഞില്ലല്ലോ എന്ന നിരാശയോടെ ഈ കത്തു് അവസാനിപ്പിക്കുന്നു.

പി. സുരേന്ദ്രൻ,
പെരളശ്ശേരി.

## മേരി ടീച്ചർ

കലാകൗമുദിയിൽ കൂത്താട്ടുകുളം മേരിയെക്കുറിച്ചുള്ള ലേഖനം വായിച്ചു. രാഷ്ട്രീയവിദ്യാർത്ഥിയായ എന്നെപ്പോലുള്ളവർക്ക് വളരെ ഉപകാരപ്രദമാണ് ഇത്തരം ലേഖനങ്ങൾ. നല്ലനാളെ സ്വപ്നം കണ്ടുകൊണ്ട് ജീവൻപോലും ബലിയർപ്പിക്കാൻ തയ്യാറായ മേരി ടീച്ചറെ എന്തുകൊണ്ടാണ് 1957 കമ്മ്യൂണിസ്റ്റ് പാർട്ടി അധികാരത്തിൽ വന്ന അവസരത്തിൽ നടന്ന സ്ററേററ് സമ്മേളനത്തിൽ പങ്കെടുപ്പിക്കാതിരുന്നതു്? ഇതിനൊരു വിശദീകരണം കിട്ടിയാൽ നന്നായിരുന്നു.

പൊന്ന്യം കൃഷ്ണൻ,
തലശ്ശേരി.

## മദിരാശി സർവ്വകലാശാല മലയാള വിഭാഗം

മദിരാശി സർവ്വകലാശാലയിലെ മലയാളവിഭാഗം സൂചകഗ്രന്ഥങ്ങളുടെയും വിജ്ഞാനകോശങ്ങളുടെയും പ്രസിദ്ധീകരണത്തിനുവേണ്ടി ഒരു ദീർഘകാലപദ്ധതി ആസൂത്രണം ചെയ്തിട്ടുണ്ട്. അതിൻെറ ഭാഗമായി, 'മലയാള ഭാഷാചരിത്ര'ത്തിൻെറ പ്രഥമഭാഗം 1982 മേയ് മാസം സർവ്വകലാശാല പ്രസിദ്ധീകരിക്കുന്നു. രണ്ടാം ഭാഗം 1983 അവസാനത്തോടെ പ്രസിദ്ധീകരിക്കും. മൂന്നാം ഭാഗത്തിൻെറ പ്രവർത്തനങ്ങൾ നടന്നുകൊണ്ടിരിക്കുന്നു. 'ഭാഷാവൃത്ത പഠന സൂചി'യാണ് 1982-ൽ പ്രസിദ്ധപ്പെടുത്തുന്ന ഒരു സൂചകഗ്രന്ഥം. 'ഭാരതീയ സാഹിത്യ സിദ്ധാന്ത'ത്തിലെ സാങ്കേതിക പദങ്ങളെക്കുറിച്ചുള്ള ഒരു വിവരണാത്മക കോശഗ്രന്ഥത്തിൻെറ നിർമ്മാണം 1984 അവസാനത്തോടെ പ്രകാശനം കാണത്തക്കവിധത്തിൽ നടന്നുവരുന്നു. 1984-ൽത്തന്നെ 'മലയാളനാടകവേദി'യെക്കുറിച്ചുള്ള ഒരു വിജ്ഞാനകോശവും പുറത്തുകൊണ്ടുവരാനുള്ള പ്രവർത്തനങ്ങൾ ആരംഭിച്ചു കഴിഞ്ഞു.

മലയാള ഭാഷാ പണ്ഡിതന്മാരുടെയും ഭാഷാപ്രേമികളുടെയും സഹകരണവും നിർദ്ദേശങ്ങളും അഭിപ്രായങ്ങളും ഇക്കാര്യത്തിൽ ഞങ്ങൾ അഭ്യർത്ഥിക്കുന്നു. ഈ വിഷയങ്ങളിൽ താത്പര്യമുള്ളവർ മലയാളവിഭാഗവുമായി സമ്പർക്കം പുലർത്തണമെന്ന് അപേക്ഷിക്കുകയും ചെയ്യുന്നു.

കെ. എം. പ്രഭാകരവാരിയർ,
പ്രൊഫസർ,
മലയാളവിഭാഗം,
മദിരാശി സർവ്വകലാശാല.

## അപ്പൻ തമ്പുരാൻ

കഴിഞ്ഞ തലമുറയിലെ അനുഗൃഹീത സാഹിത്യകാരനായ രാമവർമ്മ അപ്പൻ തമ്പുരാൻെറ ജീവിതത്തേയും കൃതികളേയും സംബന്ധിച്ച ഗവേഷണത്തിൽ ഏർപ്പെട്ടിരിക്കുകയാണ് ഞാൻ. പ്രൊഫസർ ഗുപ്തൻനായരുടെ മാർഗ്ഗനിർദ്ദേശത്തോടെയാണു ഗവേഷണം നടത്തുന്നതു്. അപ്പൻ തമ്പുരാനെപ്പററിയുള്ള അനുസ്മരണങ്ങൾ, രേഖകൾ, കുറിപ്പുകൾ, കത്തുകൾ തുടങ്ങിയവ താഴെക്കൊടുത്ത വിലാസത്തിൽ അയച്ചുതരാൻ അഭ്യർത്ഥിച്ചുകൊള്ളുന്നു. പരിശോധനയ്ക്കുശേഷം അവ ഭദ്രമായി തിരിച്ചയയ്ക്കുന്നതാണ്.

മേലാററൂർ രാധാകൃഷ്ണൻ,
പി. ഒ. അലനല്ലൂർ,
678601.
പാലക്കാട്ട് ജില്ല.

## പിറന്നുപോയ കവിതയ്ക്കായ്

പിറക്കാത്ത 'സൂര്യസുന്ദരനുള്ള' (ആദ്യരാത്രി) സാന്ത്വനഗീതം വായിച്ചു (പിറക്കാത്ത മകനോട്—ബാലചന്ദ്രൻ ചുള്ളിക്കാട്). ദേവീബഹൻ അഗ്നിയിൽ ശുദ്ധീകരിച്ചെടുത്ത പവിത്രക്കെട്ട്പോലെ. (സ്വന്തം ദുഃഖങ്ങളെ ഹോമിക്കയായിരുന്നല്ലോ അവരും.) മാററിരട്ടിച്ച തനിത്തങ്കത്തിൻെറ ദീപ്തി.

തുടിപ്പാർന്ന മനസ്സിലെ തൃഷ്ണകൾ സഫലീകരിക്കപ്പെടാതെ തന്നെ അർത്ഥപൂർണ്ണങ്ങളാവുന്നു. നൊമ്പരങ്ങൾ ആത്മനിർവൃതിയായിത്തീരുന്നു.

ആശ,
കോളേജ് ഓഫ്
ഹോർട്ടികൾച്ചർ,
വെള്ളാനിക്കര, തൃശ്ശൂർ.

## നാടകമത്സരം നടത്തുന്നു

പി. കൃഷ്ണപിള്ള സ്മാരക കലാസമിതി സംഘടിപ്പിക്കുന്ന അഖിലകേരള നാടകമത്സരത്തിലേക്ക് ആറ് നാടകങ്ങൾ അവതരണയോഗ്യമായി തിരഞ്ഞെടുത്തു.

കലിയാട്ടം (ജ്വലന തിയറേറഴ്സ് തൃശ്ശൂർ), നിഷ്കാസനം (യുവജന കലാനിലയം, ചെറുകുന്ന്), അലമേലു വീണ്ടും (റെഡ്സ്റ്റാർ ആർട്സ് സ്ക്ലബ്ബ്, പറശ്ശിനിക്കടവ്), നിരാസികളുടെ വേദം (യുഗചേതന, വാരം), ചരിത്രഗാഥ (തൃച്ചംബരം കൾച്ചറൽ സെൻറർ, തളിപ്പറമ്പ), തമസോമാ ജ്യോതിർഗമയ (ഭാവനതീയറേറഴ്സ്, നരിക്കാംവള്ളി) എന്നിവയാണ് തിരഞ്ഞെടുക്കപ്പെട്ട നാടകങ്ങൾ. ഫെബ്രുവരി 12, 13, 14 തീയതികളിൽ കല്യാശ്ശേരി ഹൈസ്കൂൾ അങ്കണത്തിൽ വച്ചായിരിക്കും നാടകമത്സരം നടക്കുക. —സെക്രട്ടറി.

**നിരവധി രാഷ്ട്രീയ കുതിരക്കച്ചവടങ്ങൾ നടത്തിയിട്ടും കരുണാകരൻ മന്ത്രിസഭ ദയനീയമായ ഒരു സ്ഥിതിവിശേഷമാണ് നേരിടുന്നത്. സ്പീക്കറുടെ കാസ്റ്റിംഗ് വോട്ട് നിയമസഭയിലെ ഓരോ വോട്ടെടുപ്പിനും അനിവാര്യമായിരിക്കുന്നു.**

സെപ്ററംബർ, ഒക്ടോബർ, നവംബർ, ഡിസംബർ, ജനവരി, ഫെബ്രുവരി—ഇപ്പോൾ ആറുമാസത്തോളമാകുന്നു തിരുവനന്തപുരത്തെ ഗവണ്മെൻറ് സെക്രട്ടേറിയററിൽ കാര്യമായ രാജ്യഭരണം വല്ലതും നടന്നിട്ട്. നായനാർ മന്ത്രിസഭയെച്ചുററി ഗൃദ്ധ്റങ്ങൾ പറന്നുതുടങ്ങിയ സെപ്ററംബർ-ഒക്ടോബർ മാസങ്ങളിൽ സെക്രട്ടേറിയററിലെ ഭരണമില്ലുകൾ കറക്കം നിറുത്തി. (വഴിവക്കിലിരുന്നു ഭാഗ്യംപറയുന്ന കോടാങ്കിയുടെ പഞ്ജരത്തിലെ പച്ചക്കിളിയെപ്പോലെ, ഫയൽക്കൂമ്പാരത്തിനിടയിൽനിന്ന് തനിക്കാവശ്യമുള്ള ഫയൽമാത്രം നല്ല വിരുതോടെ കൊത്തിയെടുത്തു് പാസ്സാക്കിവിടുന്ന സമർത്ഥന്മാർ മില്ലുകറങ്ങാതിരുന്നപ്പോഴും ഭാഗ്യം കറന്നു.) നവംബർ-ഡിസംബർ മാസങ്ങളിൽ ഇനി എന്തു്, എന്ന് എന്ന അത്യുൽക്കണ്ഠയാൽ ഭരണമില്ലുകൾ കറക്കം വളരെ 'വേണ്ടപ്പെട്ട' കാര്യങ്ങൾക്കു മാത്രമായി. ജനവരി-ഫെബ്രുവരിയായ ഇപ്പോഴാകട്ടെ പുതിയ മന്ത്രിസഭയ്ക്കെതിരെയുള്ള അവിശ്വാസപ്രമേയം കൂടി കഴിഞ്ഞിട്ടാവട്ടെ എന്ന മട്ടിലാണ്. ഭരണധുരന്ധരനെന്നു നാലുദിക്കിലും പൊല്ലൊണ്ട മുഖ്യമന്ത്രി കെ. കരുണാകരൻെറ ഓഫീസിൽ പോലും വലുതായൊന്നും നടക്കുന്നില്ല. മുഖ്യമന്ത്രിയുടെ സ്പെഷ്യൽ സെക്രട്ടറി സ്ഥാനത്തിരിക്കുന്നയാളും സാഹിത്യകാരനുമായ സി. പി. നായർക്ക് പിടിപ്പതു ജോലി ഇനി വേണം വരാൻ. മുഖ്യമന്ത്രി കൂടാതെ ഏഴു മന്ത്രിമാർ ഉണ്ടെങ്കിലും ഒരു ആവിയും അനക്കവും കാണുന്നമില്ല, കേൾക്കുന്നുമില്ല. പഴയ മാണിയും പഴയ ജോസഫുമൊക്കെയുണ്ട്. സി. എച്ച്. ഉപമുഖ്യസ്ഥാനത്തുണ്ട്. എങ്കിലും ഒരു മൂകത. എല്ലാവരും ചിരിക്കുന്നുണ്ടെങ്കിലും ചിരി ചുണ്ടു പിളർത്തി പല്ലുകാണിക്കലായിക്കലാശിക്കുന്നു. ഫാസിസ്ററു ചിരിപോലെ.

●

എല്ലാം ഓർത്തുനോക്കിയപ്പോൾ ഫാസിസച്ചിരിയുടെ പൊരുൾ തെളിഞ്ഞു. എന്തെല്ലാം കസർത്തുകൾ കണ്ട നാളുകളാണു കഴിഞ്ഞതു്!

വെളുക്കെ ചിരിച്ചുകൊണ്ട് അവർ ആദ്യം പറഞ്ഞതു് ക്രിസ്മസ് സമ്മാനം തരുന്നുണ്ടെന്നായിരുന്നു. മഹാഭൂരിപക്ഷമുണ്ടായിരുന്ന ഒരു മന്ത്രിസഭയെ, അതിലെ ചിലരുടെ ചുണയും ചുണക്കേടും വസൂലാക്കി തള്ളിയിട്ടവർ സാന്താക്ളാസ് വേഷംകെട്ടുമെന്നു പറഞ്ഞപ്പോൾ ആരും വിശ്വസിച്ചില്ല. ക്രിസ്മസ്തലേരാവിൽ ഞെക്കിപ്പഴുപ്പിച്ച പഴംപോലെ പാതിവെന്ത കേക്കൊന്നു റെഡിയായി. എല്ലാവരും ചിരിച്ചു. മാണിയോടും ജോസഫിനോടും ബാലകൃഷ്ണപിള്ളയോടും എന്തിന്, ഉമ്മൻ ചാണ്ടിയോടു തന്നെയും, ചോദിച്ചാലറിയാം ആ ചിരിചിരിക്കാൻ ഓരോരുത്തരും പെട്ടപാട്.

ഏതായാലും സമ്മാനം ഗംഭീരമായിരുന്നു. മധുരമധുരമായ ആ സമ്മാനം ചുവന്ന ക്രിസ്മസ് പുലരിയെ മഞ്ഞപൂശി.

അങ്ങനെ ഐക്യജനാധിപത്യമുന്നണി ജനാധിപത്യം സംരക്ഷിച്ചുതുടങ്ങി. മുഖ്യമന്ത്രി ഉണ്ടായി. മന്ത്രിമാരുണ്ടായി. അഷ്ടദിക്കുകളും കൂടുതൽ മഞ്ഞളിച്ചു.

ഗവർണർ ചരിതാർത്ഥയായി. ഡെൽഹിയിൽനിന്നുവന്ന ടെലഫോൺസന്ദേശം മനസ്സാക്ഷിയെക്കാൾ ശക്തിയേറിയതായിരുന്നതിനാൽ, കെ. കരുണാകരൻെറ നേതൃത്വത്തിലുള്ള മുന്നണിക്ക് ഭൂരിപക്ഷമുണ്ടെന്നു രാജ്ഭവനിലെ ചീഫിനു പെട്ടെന്നു ബോദ്ധ്യവുമായതാണല്ലോ.

●

എവിടെ ഭൂരിപക്ഷം? നാടെങ്ങും ചോദ്യം.

ഭൂരിപക്ഷം കാണിക്കേണ്ടതു് തെരുവിലല്ലല്ലോ? എതിർചോദ്യം.

വെരിഗുഡ്. നിയമസഭയിൽത്തന്നെ. ഐക്യജനാധിപത്യമുന്നണി സിന്ദാ... തെററി. ഐക്യജനാധിപത്യമുന്നണി കീ ജയ്!

എന്നാലും അതെവിടെ? ആ ഭൂരിപക്ഷം? അഞ്ചംഗങ്ങളുള്ള ജനതാപാർട്ടിയെ മൊത്തമായോ ചില്ലറയായോ വിലയ്ക്കെടുത്തല്ലാതെ ആ സംഗതി നടപ്പില്ല. കെ. ചന്ദ്രശേഖരൻ ഒന്നും പറഞ്ഞില്ല. കെ. ഗോപാലൻ ഒന്നും പറഞ്ഞില്ല. എസ്. ചന്ദ്രശേഖറും ഒന്നും പറഞ്ഞില്ല. എന്നാൽ ഓർമ്മയുണ്ടല്ലോ, കൽദാത്തെ മാത്രം പറഞ്ഞു: അങ്ങനെയുമാകാം, ഇങ്ങനെയുമാകാം. കൽദാത്തെയെക്കൊണ്ട് അങ്ങനെ പറയിച്ചവർ ആരെന്നറിയാൻ ആര്യാടൻ മുഹമ്മദിനെക്കണ്ടാൽ മതിയെന്നാണ് കൊച്ചിക്കാർ പറയുന്നതു്. ഏതായാലും കെ. ചന്ദ്രശേഖരനെപ്പോലുള്ള പക്വമതികൾ നിറഞ്ഞ ജനതാപാർട്ടി, ഏതുവഴി പോകുന്നുവെന്ന് രാഷ്ട്രീയോൽപ്രബുദ്ധമായ ഈ കേരളത്തിൽ ആർക്കുമറിയാ

**കൗമുദി ന്യൂസ് സർവീസ്**

തായി. ഒരിടതുപക്ഷഗംഗ. ഒരു വലതുപക്ഷ യമുന. അധികാരക്കോവണികൾക്കിടയിലെവിടെയോ നഷ്ടമായ ഒരു ജനതാസരസ്വതി. സാങ്കല്പികമായ ഒരു ത്രിവേണിയിൽ കേരളരാഷ്ട്രീയം അമാവാസി കളിച്ചുകയറി.

ജനതാപാർട്ടിയുടെ കേരളഘടകം പ്രസിഡൻറ് കെ. ഗോപാലൻ രാഷ്ട്രീയ വേന്ദ്രനൊന്നുമല്ല. പക്ഷേ, ജോസഫ് മാത്തൻ, പി. സി. ചെറിയാൻ എന്നീ ജനതാനേതാക്കൾ ഗോപാലനെ സമ്മോഹനാസ്ത്രം പ്രയോഗിച്ച് ശരിപ്പെടുത്തിയെന്നാണു കേൾവി. ആർ. സുന്ദരേശൻ നായർ തുടങ്ങി ജനതയിലെ മുൻ പരിവർത്തനവാദികളും അരങ്ങിൽ ശ്രീധരൻ, വീരേന്ദ്രകുമാർ, പി. വിശ്വംഭരൻ, ഹാരിസ് തുടങ്ങിയ മുൻസോഷ്യലിസ്റ്റുകളും കരുണാകരൻ മന്ത്രിസഭയുമായുള്ള വേഴ്ചയ്ക്കെതിരെ പാർട്ടി ഹൈക്കമാൻഡിൽ ശക്തമായ സമ്മർദ്ദം ചെലുത്തുന്നുണ്ടായിരുന്നു. രാഷ്ട്രീയബഹുണറിചരിത്രത്തിൽ മാത്രമല്ല, ഭാഷാനിഘണ്ടുവിൽപ്പോലും കയററാൻ തക്ക മഹിമയാർന്ന കൽദാത്തെ കാണ്ഡം കഴിഞ്ഞ് രാമകൃഷ്ണ ഹെഗ്ഡേ, രവീന്ദ്രവർമ്മ എന്ന രണ്ടു മനീഷികൾകൂടി ഇവിടത്തെ ക്രിസ്മസ്താരകത്തെക്കാണാൻ വടക്കുനിന്നു വന്നതു് ഈ സാഹചര്യത്തിലാണ്. കൽദാത്തെയുടെ വായിൽ കോഴിയിറച്ചി കുത്തിനിറച്ച് അതിനുമുകളിൽ കുറെ കുന്തിരിക്കം പൊടിച്ചിട്ട് പുകച്ചുവിട്ട ഇവിടത്തെ നാടൻ വിദ്വാന്മാർ കോഴിക്കൂട്ടം ഇടികല്ലുമായി വീണ്ടും കൊച്ചിയിൽപോയി കാത്തിരുന്നു. പക്ഷേ രവീന്ദ്രവർമ്മ, ഒരു കേരളീയനാണല്ലോ. കിളിമാനൂർ കൊട്ടാരത്തിന്റെ ആ സന്തതിക്ക് തിരുവിതാംകൂർ രാഷ്ട്രീയവും കൊച്ചി വാണിജ്യവും മലബാർ വ്യാപാരവും അറിഞ്ഞുകൂടാതിരിക്കാൻ വഴിയില്ല. ഇതിനിടയിൽ വേളി മോഡൽ സമ്മേളനം ഒന്ന് കൊച്ചിയിൽ ജനതയും സംഘടിപ്പിച്ചു. ജനതയിലെ രവിമാരും ആൻറണിമാരും കോൺഗ്രസ് ഐയുടെ സൗന്ദര്യം വിവരിച്ചു. അമ്മവീട്ടിലേക്കുമടങ്ങാൻ കരിയെഴുതിനിന്നവർ ഒന്നുകൂടി വികാരഭരിതരായി. അരങ്ങിൽ ശ്രീധരന്റെയും സുന്ദരേശൻനായരുടെയും പക്ഷത്തുള്ളവർ കോൺഗ്രസ് ഐ രാഷ്ട്രീയത്തെ ചരിത്രപരമായി ജനതാപാർട്ടി ഏതു ജംഗ്ഷനിൽവച്ചാണ് എതിരിടേണ്ടതെന്നു ചോദിക്കുകയും ചെയ്തു. ഏതായാലും വർമ്മയും ഹെഗ്ഡെയും കണ്ടു, കേട്ടു; സ്ഥലംവിട്ടു. തുടർന്നുള്ള ദിവസങ്ങളിൽ കേരളത്തിന് ജനതാപാർട്ടി നേതൃത്വം എന്ന അനക്റോണിസം കേരള രാഷ്ട്രീയത്തിൽ ഊതിയൂതിപ്പെരുക്കിക്കൊണ്ടിരുന്നു.

കണ്ണുകളെല്ലാം ജനതാനേതൃത്വത്തെ നോക്കിനോക്കി കഴച്ചു.

അതിനിടയിലാണ് നിയമസഭ കൂടാനുള്ള തീരുമാനമായതു്.

ഭൂരിപക്ഷം തെളിയിക്കും. മുഖ്യമന്ത്രി.

ന്യൂനപക്ഷ മന്ത്രിസഭ, ഹോയ്! പ്രതിപക്ഷം.

കെ. കെ. നായരെയുംകൂട്ടി 68. ഭരണപക്ഷം എണ്ണി.

സ്പീക്കറെയും കൂട്ടി 68. പ്രതിപക്ഷവും എണ്ണി.

●

ഐക്യജനാധിപത്യമുന്നണിയുടെ നിലനില്പ് 5 ജനതാ എം. എൽ. എ. മാരുടെ നിയമസഭയിലെ നിലപാടിനെ മാത്രം ആശ്രയിച്ചിരിക്കും എന്നതു് ഡിസംബർ 25-ലെപ്പോലെ അനിശ്ചിതമായിത്തുടർന്നു.

വീറോടെ സംസാരിക്കുന്ന, കോൺഗ്രസ് പാരമ്പര്യത്തിൽ വലിയ അഭിമാനമൊക്കെയുള്ള എം. കമലം, കരുണാകരൻ മന്ത്രിസഭയിൽ അംഗമാകാൻ പോകുന്നുവെന്ന് വലിയ ശ്രുതിയായി.

പണ്ട് പട്ടാളത്തിലായിരുന്നയാളും എക്സ് ഫയൽവാനും കഷണ്ടിയാണോ കറുപ്പാണോ പ്രധാന ഫീച്ചർ എന്നു തീർച്ചപ്പെടുത്താനാവാത്തവിധം ഒരു കൽദാത്തെ ഫോർമുലയിൽ കഴിയുന്ന ആളുമായ പി. ഭാസ്കരൻ, സ്വന്തം നിയോജകമണ്ഡലപരമായ ആവശ്യങ്ങളാൽ കരുണാകരൻ മന്ത്രിസഭയോടൊപ്പം നിൽക്കും എന്ന് കേൾവിയായി.

വെളുത്ത ജുബ്ബക്കാരനും അഭിജാതസ്വരൂപനുമായ പി. സി. തോമസ്, പി. സി. ചെറിയാനും അച്ചന്മാരും പറയുന്നതിനപ്പുറം പോകുമോ എന്നു സംശയമായി. തോമസ് മിതഭാഷിയാണ്. ശരിക്കും പറഞ്ഞാൽ ഭാഷണമേയില്ല. നിയമസഭയിൽത്തന്നെ അദ്ദേഹം സംസാരിച്ചിട്ടുണ്ടോ എന്നു സംശയം. ഒന്നും മിണ്ടാത്ത അദ്ദേഹം മൗനഭ്രഷ്ടനായിത്തന്നെ തുടർന്നു.

മുൻമന്ത്രി, കറകളഞ്ഞ സോഷ്യലിസ്റ്റ്, കുശാഗ്രബുദ്ധിമാനായ അഭിഭാഷകൻ, വാഗ്മി, കറുത്തകണ്ണടക്കാരൻ എന്നിവയെല്ലാമായ കെ. ചന്ദ്രശേഖരൻ കരുണാകരനെ കൈവിടുന്ന കാര്യം ആർക്കും അറുത്തുമുറിച്ചു പറയാൻ വയ്യാതായി.

കൂട്ടത്തിൽ ചെറുപ്പക്കാരനും, വലിയ രാഷ്ട്രീയക്കളികളിലൊന്നും ഇറങ്ങിക്കണ്ടിട്ടില്ലാത്തയാളുമായ കൃഷ്ണൻകുട്ടിക്ക് ഈ നാടകങ്ങളുടെ റിഹേഴ്സൽ സമയം തൊട്ടേ ഇടത്തോട്ടാണ് ചരിവ് എന്നു കേട്ടിരുന്നു.

ഈ അഞ്ചു പേരുടെ കാര്യം കേരളമുടനീളം രാഷ്ട്രീയകേന്ദ്രങ്ങൾ ആവർത്തിച്ചാവർത്തിച്ച് ചർച്ചചെയ്തുകൊണ്ടിരിക്കെ, നിയമസഭ കൂടുന്ന ദിവസമെത്തി.

കരുണാകരന്റെ ചിരി കൂടുതൽ വലുതായി. ഇടതുപക്ഷത്ത്, മാർക്സിസ്റ്റുകാരിൽ ഭൂരിപക്ഷവും അവരുടെ പാർട്ടിയുടെ വിജയവാഡാകോൺഗ്രസ്സിൽ സംബന്ധിക്കാൻ പോയിരിക്കുകയായിരുന്നു.

ആ ദിവസം ജനതാ ഹൈക്കമാൻഡിന്റെ തീരുമാനം വരാനുണ്ട്. രാവിലേമുതൽ തന്നെ ആകാംക്ഷാഭരിതമായ അന്വേഷണങ്ങൾ പ്രവഹിച്ചുകൊണ്ടിരുന്നു.

ഉച്ചതിരിഞ്ഞ് മൂന്നരമണിയോടെയാണ് തിരുവനന്തപുരത്ത് ജനതാതീരുമാനമെത്തിയതു്—ജനതാ എം. എൽ. എ. മാർ കോൺഗ്രസ് ഐ യുടെ മുന്നണി മന്ത്രിസഭയെ എതിർക്കണമെന്ന തീരുമാനം. അപ്രതീക്ഷിതം എന്നു പറയാനാവില്ലെങ്കിൽക്കൂടി, ഈ തീരുമാനം ഒരു ഭൂകമ്പം സൃഷ്ടിച്ചു. ആ കോലാഹലമുയർത്തിയ പൊടിപടലത്തിനിടയിൽക്കൂടിപ്പോലും കരുണാകരന്റെ കറുത്ത കണ്ണടയും വെളുത്തചിരിയും തെളിഞ്ഞുകണ്ടു.

നിയമസഭ കൂടാൻ പോവുകയാണ്. ഇനി അധികം സമയമില്ല. എന്താണു സംഭവിക്കുന്നതെന്നറിയാൻ കാതുകളെല്ലാം തിരുവനന്തപുരത്തേക്ക് കൂർപ്പിച്ച് കേരളമിരുന്നു.

ജനതാതീരുമാനം പൊടുന്നനേ സംസ്ഥാനത്തിന്റെ രാഷ്ട്രീയച്ഛായ മാററിമറിച്ചു. മുൻപ് മാർക്സിസ്റ്റ് മുന്നണിയിൽ ഉൾപ്പെട്ടുനിന്നവരായിരുന്നു ജനതക്കാർ. മാർക്സിസ്റ്റ്പാർട്ടിയുടെ "നെറിയില്ലായ്മ" എന്ന് ജനതക്കാർ വിശേഷിപ്പിക്കുന്ന ചില സംഭവങ്ങളാലാണ് അവർ വിട്ടുപോയതു്. അഖിലേന്ത്യാതലത്തിൽ, മൊറാർജി തുടങ്ങിയ ജനതാനേതാക്കൾ കുപ്രസിദ്ധരായ കമ്മ്യൂണിസ്റ്റുവിരുദ്ധന്മാരാണല്ലോ. പക്ഷേ, ഇപ്പോൾ കോൺഗ്രസ്—ഐ. യുടെ രാഷ്ട്രീയ ശൈലിയോടുള്ള എതിർപ്പാണ് മാർക്സിസ്റ്റുകാരുടെ ശൈലിയോടുള്ള വിദ്വേഷത്തിനേക്കാൾ പ്രധാനമെന്ന് മൊറാർജിതന്നെ ജനതാ ഹൈക്കമാൻഡിനോടു പറഞ്ഞതായാണറിയുന്നതു്.

സ്പീക്കർ, ഡെപ്യൂട്ടി സ്പീക്കർ എന്നിവരിൽ ഭരണപക്ഷം അവിശ്വാസം രേഖപ്പെടുത്തുന്ന പ്രമേയം, മന്ത്രിസഭയിൽ പ്രതിപക്ഷം അവിശ്വാസം രേഖപ്പെടുത്തുന്ന പ്രമേയം, ഗവർണർ നടത്താനിരിക്കുന്ന ഉദ്ഘാടന (നയപ്രഖ്യാപന) പ്രസംഗത്തിനു് നന്ദിരേഖപ്പെടുത്തുന്ന പ്രമേയം, ധനകാര്യബില്ലുകൾ എന്നിവയൊക്കെ പരിഗണനയ്ക്കു വരുന്ന നിയമസഭാ സമ്മേളനം കൃത്യം 5 മണിക്കുതന്നെ തുടങ്ങി. ഗവർണർവന്നു. സ്പീക്കറും മററും ചേർന്ന് അവരെ മുറപ്രകാരം സഭയിലേക്കാനയിച്ചു. ഗവർണർ പ്രസംഗവും തുടങ്ങി.

പക്ഷേ അപ്പോഴേക്കും ആ സഭ കീഴ്മേൽമറിഞ്ഞു: സഭയിൽ ന്യൂനപക്ഷക്കാരായ ഒരു മുന്നണിയെ മന്ത്രിസഭ രൂപവൽക്കരിക്കാൻ ഗവർണർ അനുവദിച്ചതിനെ ചോദ്യം ചെയ്തുകൊണ്ടുള്ള സി. പി. ഐ. നേതാവ് പി. കെ. വാസുദേവൻ നായരുടെ പ്രസംഗം ഗവർണറുടെ പ്രസംഗത്തിനു സമാന്തരമായി സഭയിൽ മുന്നോട്ടുനീങ്ങിയപ്പോൾ കാര്യം പന്തിയല്ലാതായി. നാലോ അഞ്ചോ മിനിട്ടുനേരം പ്രസംഗവായന നടത്തിയ ഗവർണർ പൊടുന്നനേ പ്രസംഗം മതിയാക്കി ഇറങ്ങിപ്പോവുകയാണു ചെയ്തതു്. താൻ പ്രസംഗവായന അവസാനിപ്പിക്കുകയാണെന്നോ, വായിക്കാത്ത ഭാഗങ്ങൾ വായിച്ചതായി കരുതണമെന്നോ ഒന്നും പറയാതെ ഗവർണർക്ക് ഇറങ്ങിപ്പോകേണ്ടിവന്നതു് അവർക്കു സുഖമില്ലാതിരുന്നതിനാലാണെന്ന് പിന്നീട് മുഖ്യമന്ത്രി കരുണാകരൻ പറഞ്ഞുകേട്ടു. തൊണ്ടവേദനയുണ്ടായിരുന്നവത്രെ. അവർക്ക് സമ്മേളനത്തിനു വരാൻ തന്നെ കഴിയാതാവുമോ എന്നുപോലും സംശയമുണ്ടായിരുന്നുവെന്നാണ് അദ്ദേഹം പറഞ്ഞതു്. ജനതാക്കാരുടെ തീരുമാനം വന്നുകണ്ടപ്പോഴുണ്ടായ മനസ്സാക്ഷിക്കുത്തുകൊണ്ടാണ് ഗവർണർ പ്രസംഗത്തിൽനിന്നും പിന്തിരിഞ്ഞ് നിയമസഭവിട്ടിറങ്ങിപ്പോയതെന്നായിരുന്നു ചില പ്രതിപക്ഷമെമ്പർമാരുടെ പ്രതികരണം.






ഏതായാലും നിയമങ്ങൾ അനുശാസിക്കുംവിധമുള്ള നയപ്രഖ്യാപനം നടക്കാതിരിക്കെ ഈ വർഷത്തെ ആദ്യത്തെ നിയമസഭാസമ്മേളനം ക്രമവിരുദ്ധമായിത്തീർന്നിരിക്കുന്നുവെന്ന് പ്രതിപക്ഷകേന്ദ്രങ്ങളിൽനിന്ന് ആക്ഷേപമുണ്ടായി.

ഇതിനിടയിൽ ജനതാ എം. എൽ. എം. മാർ അവസാനനിലപാടിലേക്കു നീങ്ങുകയായിരുന്നു.

എം. കമലവും പി. ഭാസ്കരനും മന്ത്രിസഭാപക്ഷത്തേക്കു പോകുമെന്നുതന്നെ പ്രതിപക്ഷത്തിനു വ്യക്തമായി. മൂന്നാമനായ പി. സി. തോമസോ?

അദ്ദേഹം പ്രിൻസിപ്പിൾഡ് ആണ്, ചിലർ പറഞ്ഞു. പ്രിൻസിപ്പിൾഡ് എന്നുവച്ചാൽ സ്വന്തം പാർട്ടിയുടെ ഹൈക്കമാൻഡ് നിർദ്ദേശം അക്ഷരംപ്രതി പാലിക്കുന്നയാൾ എന്നർത്ഥം. പക്ഷേ, തോമസിന്റെ പ്രിൻസിപ്പിളിനെ ഇടയ്ക്കുവച്ച് ആര്യാടൻ മുഹമ്മദും വക്കം പുരുഷോത്തമനും മററും ചേർന്ന് ശരിപ്പെടുത്തിയതു് പലർക്കും അറിവില്ലായിരുന്നു. ഇതിന് ഒരു സീനിയർ ഗവണ്മെൻറ് സെക്രട്ടറി, കേരളസർവ്വകലാശാലയിലെ ഒരു അത്യുന്നത ഉദ്യോഗസ്ഥൻ, ആത്മീയ പ്രഭാവമുള്ള ചില അരാഷ്ട്രീയപ്രമുഖർ എന്നിവരൊക്കെ കൂട്ടുനിന്നിരുന്നുവത്രെ. അങ്ങനെ ജനതാ പാർട്ടിയെ ഐക്യ ജനാധിപത്യമുന്നണി രണ്ടാക്കി. ചന്ദ്രശേഖരനും കൃഷ്ണൻകുട്ടിയും നിയമസഭയിൽ പ്രതിനിധീകരിക്കുന്ന ഔദ്യോഗിക ജനത. കമലം-ഭാസ്കരൻ-തോമസ് എന്നിവർ പ്രതിനിധീകരിക്കുന്ന റബൽ (ഐക്യ ജനാധിപത്യ) ജനത. (ഐക്യ ജനാധിപത്യ) ജനത എന്ന പേരിൽ തുടരുന്നതു് കാലുമാററമല്ലല്ലോ. ചാക്കിടലുമല്ല. പണ്ട് സുഭദ്ര തേർ തെളിച്ചില്ലേ? വേറെ പല പാർട്ടികളും പിളർന്നില്ലേ. അതിനാൽ ഇപ്പോൾ ജനതയിലെ മൂന്നുപേർ ഇങ്ങനെ മാറിയതിൽ എന്തുണ്ട് കുഴപ്പം എന്നമട്ടിൽ ഭരണപക്ഷത്തുനിന്ന് ന്യായീകരണങ്ങളുണ്ടായി.

മൂന്നു ജനതക്കാർ ഭരണപക്ഷത്തിന്റെ 68 എന്ന ബലത്തെ 71 ആക്കി ഉയർത്തുമെന്നു വ്യക്തമായതിനെത്തുടർന്ന് രണ്ടാം ദിവസം നിയമസഭ കൂടിയപ്പോൾ സ്പീക്കർ എ. പി. കുര്യൻ (മാർക്സിസ്റ്റ്) രാജിവച്ചു. ഡെപ്യൂട്ടി സ്പീക്കർ സക്കറിയാ സേട്ടും (അഖിലേന്ത്യാ ലീഗ്) രാജിവച്ചു. പ്രതിപക്ഷം എന്തു കളിയാണു കളിക്കുന്നതെന്നു തിട്ടമില്ലാതെ മറുപക്ഷമിരുന്ന ആ നാളിൽ, ഇങ്ങനെ ക്ലീൻ കളി കളിച്ചുകൊണ്ടാണ് പ്രതിപക്ഷം ഗോദയിലിറങ്ങിയതു്.

അങ്ങനെ 68-68 എന്നതു് 71-70 എന്നായി. സ്പീക്കറായി ഒരു ഭരണപക്ഷക്കാരൻ വരുമ്പോൾ 70-70.

ഇതിനിടയിൽ മുഖ്യമന്ത്രി കരുണാകരൻ ഒരു ഓഫർ വച്ചു. പ്രതിപക്ഷത്തുനിന്ന് സ്പീക്കറാവാൻ ആരെങ്കിലുമുണ്ടെങ്കിൽ സ്വാഗതം! ഈ ഔദാര്യപ്രകടനം പരിഹാസത്തോടെതന്നെ പ്രതിപക്ഷം നിരാകരിക്കുകയും ചെയ്തു. സ്പീക്കർ സ്ഥാനത്തുനിന്ന് എ. പി. കുര്യൻ ഇറങ്ങിയതു് മറെറാരു പ്രതിപക്ഷാംഗത്തിനു് സ്പീക്കറാവാൻ അവസരം നൽകാനാണെന്നു തോന്നിപ്പിച്ച മുഖ്യമന്ത്രിയുടെ ആ പ്രസ്താവന, രാഷ്ട്രീയ ചതുരംഗവിരുതനെന്നു പറയപ്പെടുന്ന കെ. കരുണാകരന്റെ ഉള്ളിലെ പാപ്പരത്തം വിളിച്ചോതുന്ന ഒന്നായിരുന്നു. ആൻറണി കോൺഗ്രസ്സുകാരനായ എ. സി. ജോസ് സ്പീക്കറാക്കപ്പെടുകയും ചെയ്തു.

ഭരണപക്ഷ-പ്രതിപക്ഷങ്ങൾ ജാഗ്രതയോടെതന്നെ ഏതായാലും നീങ്ങി.

70-70 എന്നതു് 69-71 എന്നാക്കാൻ മാർഗ്ഗമുണ്ടോ? ഇരുകൂട്ടരും നന്നായി പരിശ്രമിച്ചു.

കെ. കെ. നായർ?

കെ. കെ. നായർ പത്തനംതിട്ട എം. എൽ. എ. ആണ്. അന്നത്തെ ഇടതുമുന്നണിയിലെ മാണിഗ്രൂപ്പുകാരനായ സ്ഥാനാർത്ഥിക്കെതിരെ സ്വതന്ത്രനായി മത്സരിച്ച് ജയിച്ച് നിയമസഭയിലെത്തിയ ഒരിടതുപക്ഷക്കാരനാണ് നായർ. വെളുത്തു സുന്ദരനായ, പതിഞ്ഞതെങ്കിലും ദൃഢസ്വരത്തിൽ സംസാരിക്കുന്ന കെ. കെ. നായരുടേതു് പൊതുവെ നിർവ്വികാരമായ മുഖമാണ്. പരമശാന്തനും മിതഭാഷിയുമായ നായർക്ക് പണ്ടേ ഒരാവശ്യമുണ്ട്. പത്തനംതിട്ട ഒരു റവന്യൂ ജില്ലയാക്കുക. കൊല്ലം, ആലപ്പുഴ എന്നീ ജില്ലകളിലായി ഇപ്പോൾ ഉൾപ്പെട്ടുകിടക്കുന്ന ചില പ്രദേശങ്ങൾ ചേർത്താവണം ഈ ജില്ല. പത്തനംതിട്ട കേന്ദ്രമായി ഇനെയൊരു ജില്ലയുണ്ടാവുന്നതു് ആ പ്രദേശത്തിന്റെ വികസനത്തിനു വലിയ ആവശ്യമാണെന്ന് കെ. കെ. നായരും കൂട്ടരും കരുതുന്നു. ജില്ല അനുവദിച്ചു കിട്ടിയാൽ അതു് നായരുടെ സംഭാവനയായി! ആ പ്രദേശത്തുകാർ എന്നും കരുതും. നായനാർ മന്ത്രിസഭയുടെ കാലത്തേ നായർ ഈ ആവശ്യം ശക്തമായി ഉന്നയിച്ചതാണ്. പക്ഷേ നടന്നില്ല. നടക്കാത്തതിന് പല കാരണങ്ങളുമുണ്ടാവാം. പക്ഷേ കാരണങ്ങളിലൊന്ന് മാണിഗ്രൂപ്പിന്റെ രാഷ്ട്രീയമായിരുന്നു. മാണിഗ്രൂപ്പുകാരനെ തോല്പിച്ചുകൊണ്ടാണല്ലോ കെ. കെ. നായർ നിയമസഭയിൽ വന്നതു്. നായരുടെ ആവശ്യപ്രകാരം പത്തനംതിട്ടജില്ല വന്നാൽ അതു് മാണിഗ്രൂപ്പിനേൽക്കുന്ന ഏററവും വലിയ ക്ഷീണമായിരിക്കും. അതു് അനുവദിക്കാവുന്ന കാര്യമല്ലല്ലോ. അങ്ങനെ പത്തനംതിട്ടജില്ലാരൂപീകരണനിർദ്ദേശം ഡീപ്ഫ്രീസറിലായി. ജില്ലാരൂപീകരണക്കാര്യം മാത്രമല്ല, പത്തനംതിട്ടയിലെ സർക്കാരാഫീസുകൾക്കായി ഒരു മിനി സിവിൽ ലൈൻ നിർമ്മിക്കണമെന്ന ആവശ്യവും ഇങ്ങനെ മരവിച്ചു കിടക്കുകയായിരുന്നു. അന്നത്തെ ധനകാര്യമന്ത്രി കെ. എം. മാണിയുടെ താല്പര്യം ധനകാര്യവകുപ്പ സെക്രട്ടറി പത്മകുമാർ നന്നായി സംരക്ഷിച്ചു.

പത്തനംതിട്ടജില്ല വന്നാൽ അതിന്റെ ആസ്ഥാനം കോന്നി, റാന്നി, പത്തനംതിട്ട എന്നിവിടങ്ങളിൽ എവിടെ വേണം എന്നതു് തർക്കമായത്രെ. അതുപോലെതന്നെ പത്തനംതിട്ട ജില്ലയുണ്ടാവുന്നതു് ആലപ്പുഴജില്ലയുടെ പ്രാധാന്യത്തെയും ചെങ്ങന്നൂർ തുടങ്ങിയ പ്രദേശങ്ങ

ളുടെ പ്രാമാണ്യത്തെയും ഹനിക്കുമത്രെ.

നായനാർ മന്ത്രിസഭക്കാലത്ത് കെ. കെ. നായരുടെ ഈ ജില്ലക്കാര്യം അദ്ദേഹം പറഞ്ഞതുപോലെ അനുവദിച്ചിരുന്നെങ്കിൽ അദ്ദേഹം ഇപ്പോൾ ഐക്യ ജനാധിപത്യ ക്കാരനാവുകയില്ലായിരുന്നു എന്നാണു പറഞ്ഞുകേൾക്കുന്നത്.

നായരുടെ ആവശ്യം നിറവേററാൻ തയ്യാർ—കെ. കരുണാകരൻ അറിയിച്ചു. അങ്ങനെ ആദ്യം പത്തനംതിട്ടയിൽ മിനിസിവിൽസ്റ്റേഷൻ പണിയാനുള്ള നിർദ്ദേശത്തിന് സാമ്പത്തികാനുമതിയായി. മുൻഗവണ്മെൻറിൽ ഏതു ധനകാര്യമന്ത്രിയും ധനകാര്യ സെക്രട്ടറിയുമാണോ ഈ നിർദ്ദേശത്തെ തടഞ്ഞുവച്ചത് അവർ രണ്ടുപേരും ചേർന്നുതന്നെ സിവിൽസ്റ്റേഷന് അനുമതി നൽകി. പിന്നാലെ ജില്ലാരൂപീകരണഫയലും വന്നു. റവന്യൂമന്ത്രി ജോസഫ് അതിൽ തുല്യം ചാർത്തി. മുഖ്യമന്ത്രിയുടെ സഭ അതു് അംഗീകരിച്ചു. അംഗീകരിച്ച ഉത്തരവ് കെ. കെ. നായരെ കാണിക്കുകയും ചെയ്തു. ഉത്തരവു പുറത്തുവിട്ടില്ലെന്നു മാത്രം.

അപ്പോഴാണ് മറെറാരു വൈതരണി. ചെങ്ങന്നൂരിന്റെ പ്രാധാന്യം കെടുത്തിക്കൊണ്ട് പത്തനംതിട്ടജില്ല അനുവദിച്ചാൽ താൻ എം. എൽ. എ. സ്ഥാനം രാജിവച്ചുകളയുമെന്ന് ചെങ്ങന്നൂർ എം. എൽ. എ. കെ. ആർ. സരസ്വതിഅമ്മ (എൻ. ഡി. പി.) ഭീഷണിപ്പെടുത്തിയത്രെ.

ഇതെഴുന്ന സമയം വരെയും പത്തനംതിട്ട എം. എൽ. എ യുടേയും ജില്ലയുടേയും കാര്യം നാലുപേർ കേൾക്കെ പുറത്തുവന്നിട്ടില്ല!

●

ഇത്രയുമൊക്കെ പാടുപെട്ടിട്ടും മന്ത്രിസഭയനീയമായ ഒരു സ്ഥിതിവിശേഷമാണു നേരിടുന്നതു്. 70–70 എന്ന 'ടൈ' തീക്കണമെങ്കിൽ നിയമസഭയിൽ ഓരോ വോട്ടെടുപ്പിനും സ്പീക്കറുടെ കാസ്റ്റിംഗ് വോട്ട സഹായത്തിനുവേണം. സാങ്കേതികമായി അതു സ്വീകരിക്കാവുന്നതേയുള്ളൂ. അവിശ്വാസപ്രമേയം വോട്ടിനിടുമ്പോൾ കാസ്ററിംഗ്. നന്ദി പ്രമേയം വോട്ടിനിടുമ്പോൾ കാസ്റ്റിംഗ്. ധനകാര്യ ബില്ലുകൾ വോട്ടിനിടുമ്പോൾ കാസ്റ്റിംഗ്. മറേറതു പ്രശ്നം തീരുമാനിക്കാനും കാസ്റ്റിംഗ്. ഐക്യ ജനാധിപത്യമുന്നണിയുടെ ഈ 'കാസ്റ്റ്'ലുണ്ട് ജനാധിപത്യം നിലനിറുത്താൻ അനിവാര്യം.

മുഖ്യമന്ത്രി കരുണാകരനോട് ഭരണമുന്നണിക്കാരായ നേതാക്കൾ പലരും പറഞ്ഞു, നമുക്ക് അന്തസ്സായി ഇറങ്ങാം.

പക്ഷേ അദ്ദേഹത്തിനു മനസ്സുവരുന്നില്ല. എന്നുമാത്രമല്ല, മാർച്ച് അവസാനം വരെ ഇങ്ങനെപോട്ടെ എന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം.

എന്താണു മാർച്ചിൽ? ഐഡ്സ് ഓഫ് മാച്ച് വീണ്ടും? ജനതാപാർട്ടിക്കാരെപ്പോലെ മററാരെയെങ്കിലും നോട്ടമുണ്ടോ? ഐക്യജനാതിപത്യമെന്നത് ഒരു കാർട്ടൂണിസ്ററുവരച്ചതുപോലെ ഐ–ജനാധിപത്യമാണല്ലോ. എന്തുവേണമെങ്കിലും സംഭവിക്കാം.

●

പ്രതീക്ഷിച്ചതുപോലെ സ്പീക്കർ എ. സി. ജോസിന്റെ കാസ്റ്റിംഗ് വോട്ടു വേണ്ടിവന്നു കരുണാകരൻ മന്ത്രിസഭയെ താങ്ങിനിറുത്തുവാൻ.

നിയമസഭയുടെ ഈ സമ്മേളനം തീരുന്നതിന്റെ പിറേറന്ന് നിയമസഭ പിരിച്ചുവിട്ടേക്കാം. നിയമസഭ പിരിഞ്ഞാലും മന്ത്രിമാർ പിരിയാതെ കെയർ ടേക്കറായി തുടർന്നേക്കാം. ഏപ്രിൽ–മേയിൽ തിരഞ്ഞെടുപ്പും വന്നേക്കാം!

ജനാധിപത്യം ചിരിക്കുകയാണ്.

●

പണ്ടൊരാൾ ഒരു കഥയെഴുതി. എഴുതിയതു് ഗംഭീരനായ ആൾ. കഥയും ഗംഭീരം. കഥയിലൊരിടത്തു് കഥാപാത്രങ്ങളിലൊരാളായ എലി തലതിരിച്ച് ഗമയിൽ പിറകോട്ടുനോക്കുന്നതായി പറഞ്ഞിട്ടുണ്ട്. ഗംഭീരൻ എഴുതിയ ഗംഭീര കഥയെ ഗംഭീരന്മാരായ നിരൂപകർ വെറുതെ വിടുമോ? എലിക്കു് തലതിരിക്കാനാവില്ല. എലിയെ തിരിച്ചു എന്നെഴുതിയതു് കഥാകൃത്തിനു് ബയോളജി പിടിയില്ലാത്തതുകൊണ്ടാണ്—എന്നിങ്ങനെ ഗംഭീര നിരൂപണവും വന്നു.

അതുപോലെ രാഷ്ട്രീയ തമ്പുരാക്കൾ ഗർജ്ജിക്കരുത്—ജനാധിപത്യം ഒരു സങ്കല്പം മാത്രമാകുന്നു; അതിനാൽ അതിനു ചിരിവരാൻ പാടില്ല എന്നൊന്നും വിധിയെഴുതിക്കളയരുത്.

സങ്കല്പമാത്രമായ നമ്മുടെ ജനാധിപത്യം ഒന്നു ചിരിച്ചുകൊള്ളട്ടെ. ചിരിക്കാൻ ഫാസിസത്തിനുള്ള സ്വാതന്ത്ര്യമെങ്കിലും പാവം ജനാധിപത്യത്തിനു നൽകുക.

ജനാധിപത്യം ചിരിക്കുകയാണ്. ഊറിയൂറിയുള്ള ചിരി. ഉമിത്തീ നീറുംപോലെ!

## പളുങ്ക്: ഉച്ചയ്ക്കു് ഒരു പേക്കിനാവു്

"പാപ്പാന്മാർ സമരത്തിലേക്ക്"

ഉച്ചയൂണും ധനകാര്യഭാരവും കാരണം ലേശം മയങ്ങിപ്പോയ മന്ത്രി കെ. എം. മാണി ഞെട്ടിയുണർന്നു. അപ്പറത്താരോ രാവിലത്തെ പത്രം വായിക്കുകയായിരുന്നു. ഒന്നുകൂടി ചെവിയോർത്തു. ഓ, കുഴപ്പമില്ല. ആനക്കാരന്മാരുടെ കാര്യമാണ്. താൻ വിചാരിച്ചു പാ...

ശ്ശേ, അവന്റെ പേരു് ഓർക്കാൻ പോലും പാടില്ലാത്തതാണ്.

മാണി ഒന്നു നെടുവീർപ്പിട്ടു. ആ ഇടതുമുന്നണി മതിയായിരുന്നു. മാർക്സിസ്ററുകാർ ക്രമസമാധാനമില്ലാത്തവരാണെങ്കിലും നമുക്ക് മനസ്സമാധാനം തന്നിരുന്നു. താമരക്കുട്ടിയും ഞാനും ചേർന്ന് യഥേഷ്ടം ഭരിക്കുകയായിരുന്നു. ഇപ്പോ ഒന്നിനും വയ്യ. ഏതിനും മുൻകൈ ജോസഫുകുട്ടിക്ക്. ഇലക്ഷൻ വരുമ്പൊ സീററും കൂടുതൽ ആയാൾക്കായിരിക്കും. മുഖ്യമന്ത്രിക്ക് ജോസഫിനോട് വലിയ കമ്പമാണെന്നു തോന്നുന്നു...കഴിഞ്ഞ മന്ത്രിസഭക്കാലത്തു് ഞാൻ ധനമെല്ലാം പാഴാക്കിപോലും!

എന്നാലും ആ പാ...

അയാൾ എന്താണ് പറഞ്ഞതു്, പാലയിൽ കെ. എം. മാണി ഏതു മുന്നണിയിൽ നിന്നാലും തോല്പിക്കുമെന്നോ!

നായർക്ക് 35 ലക്ഷം കൊടുത്തതു്, ജനതയെ രണ്ടു മുറിയാക്കിയതു്, ഒക്കെ അയാളാണത്രെ.

വരട്ടെ.

മാണി വീണ്ടും മയങ്ങിപ്പോയി.

"ജം. ഇയത്തുൽ സമ്മേളനം മണക്കാട്ടു വച്ചു"

അദ്ദേഹം വീണ്ടും ഞെട്ടിയുണർന്നു. അപ്പുറത്തെ പത്രംവായന തുടരുകയാണ്.

"അവന്റെയൊക്കെ ഒടുക്കത്തെ ഒരു പത്രം വായന", മാണി ഇടത്തോട്ടു തിരിഞ്ഞുകിടന്നു.



## ആരും ഓർക്കാത്ത ഒരു ജന്മശതാബ്ദി

നൂറു വർഷം മുമ്പ് ഫെബ്രുവരി രണ്ടാം തീയതിയാണ് ജെയിംസ് ജോയ്സ് ഡബ്ലിനിൽ ജനിച്ചതു്. 1941–ൽ മരിക്കുമ്പോൾ അദ്ദേഹം ലോക പ്രശസ്തനായിരുന്നു. ഡബ്ലിനേഴ്സ് എന്ന കഥാസമാഹാരം, അതിനു് പിന്നാലെ പോർട്രെയിററ് ഓഫ് ആൻ ആർടിസ്റ്റ് ആസ് എ യംഗ്മാൻ, ദ എക്സൈൽസ് എന്നീ നോവലുകൾ. ഗെർട്രൂഡ് സ്റ്റീനിന്റേയും എസ്രാ പൗണ്ടിന്റേയും ഏണസ്റ്റ് ഹെമിങ്‌വേയുടേയും രക്ഷകയായ സിൽവിയാബീച്ചിന്റെ ഷേക്സ്പിയർ ആൻഡ് കമ്പനി, 1922–ൽ യൂലിസസ്സ് എന്ന നോവലിന്റെ ആയിരം പ്രതികൾ അച്ചടിച്ചു വിൽക്കുമ്പോൾ ലോക സാഹിത്യത്തിൽ അതൊരു കലാപമായിത്തീരുമെന്ന് ആരെങ്കിലും വിചാരിച്ചിരിക്കുമോ? പ്യൂരിററൻ മൂല്യങ്ങളെ ബലമായിപുണർന്നുനിന്നിരുന്ന അമേരിക്കൻ ഭരണാധികാരികൾ ആ ഗ്രന്ഥത്തെ അമേരിക്കയിലേക്കു കടത്തിയില്ലെന്നുമാത്രമല്ല, ആയിരക്കണക്കിനു പ്രതികൾ പിടിച്ചെടുത്തു തീയിടുകയുംചെയ്തു. ഈ പിടിച്ചെടുക്കലും തീയിടലും ഭൂഖണ്ഡങ്ങളെ കലുക്കിയുണർത്തിയ ഒരു വിവാദത്തിലേക്കും, തുടർന്നൊരു കേസിലേക്കും വഴിവച്ചു. അതോടെ പാരീസിൽ പട്ടിണിയുമായി താമസിച്ചിരുന്ന ജെയിംസ് ജോയ്സിലേക്ക് ലോകത്തിന്റെ ശ്രദ്ധ തിരിഞ്ഞു. ജോയ്സിനോടുള്ള തന്റെ ആരാധനയുടെ ആഴം അറിയിക്കാൻ ഒരു ജനാലയിൽ നിന്നും താഴെ ചാടിച്ചാകാമെന്ന് സ്കോട്ട് ഫിററ്സ് ജെറാൾഡ് അക്കാലത്തു പറഞ്ഞുവത്രേ. ഒരു കഫേയിൽ ഇരിക്കുകയായിരുന്ന ജോയ്സിനെ ദൂരെനിന്നു നോക്കാനോ അദ്ദേഹത്തോടു് ഒരു വാക്കു പറയാനോ ഉള്ള ധൈര്യം വില്യം ഫോക്നർക്കുണ്ടായില്ല. നോവൽ സാഹിത്യത്തെ ആമൂലാഗ്രം കലുക്കിയ യൂലിസസ്സിന്റെ കർത്താവായജെയിംസ്ജോയിസിന്റെ സാഹിത്യജീവിതം വിവാദകലുഷിതമായിരുന്നപോലെ, സ്വകാര്യജീവിതം അസ്വസ്ഥമായിരുന്നു. എന്റെ പതിനാറോ പതിനേഴോ കുട്ടികളിലൊരുവൻ എന്നായിരുന്നു ജോയ്സിനെക്കുറിച്ച് അദ്ദേഹത്തിന്റെ അച്ഛൻ പറഞ്ഞിരുന്നതു്. ജോയ്സിന് ഇരുപത്തൊന്നു വയസ്സായപ്പോൾ ക്യാൻസർ രോഗം മൂലം അമ്മ മരിച്ചു. പിന്നീടുള്ള ആ കുടുംബത്തിന്റെ ജീവിതം കടക്കാരുടെ വേട്ടയാടലിൽ നിന്നുള്ള നിരന്തരമായ ഓട്ടമായിരുന്നു. ചായയും ഉണക്ക റൊട്ടിയുമായി ഉന്തിനീക്കിയ ദിവസങ്ങളായിരുന്നു കൂടുതലും. ബിരുദം നേടിയെങ്കിലും കവിതക്കാരനായിത്തീർന്ന ജോയ്സിന് ഒരു ജോലി ഡബ്ലിനിൽ തരപ്പെട്ടില്ല. ആയിടയ്ക്കാണ് നോറാ ബാർനാക്കിളിനെ അദ്ദേഹം കണ്ടുമുട്ടിയതു്. ജോയ്സിന് ഇരുപത്തിരണ്ട്. നോറയ്ക്ക് ഇരുപതു്. ഡബ്ലിനിലെ ഒരു ഹോട്ടലിൽചേംബർ മെയ്ഡായിരുന്ന നോറ, ജെയിംസ് ജോയ്സിന്റെ ഏകാന്ത ജീവിതത്തിലെ മരുപ്പച്ചയായിരുന്നു. ഡബ്ലിനിൽ നിന്നും അവർ യൂറോപ്പിലേക്കു പോയി. സൂറിക്കിൽ അദ്ധ്യാപകനായി ജോലി



ജെയിംസ് ജോയ്സ്

കിട്ടുമെന്നായിരുന്നു പ്രതീക്ഷ. അവിടെ ചെന്നപ്പോൾ ജോലിയില്ല. ട്രീസ്റേറയിൽപ്പോയി ജോലിക്കു ശ്രമിച്ചു. അതും വിഫലമായി. പോള എന്ന തുറമുഖനഗരത്തിൽ ആസ്ട്രിയൻ നേവിയിലെ ഉദ്യോഗസ്ഥന്മാരുടെ ഇംഗ്ലീഷ് അദ്ധ്യാപകനായി കുറച്ചുകാലം കഴിഞ്ഞു. ആയിടയ്ക്ക് നോറ ഗർഭിണിയായി. വിശപ്പടക്കാനുള്ള വരുമാനംപോലുമില്ലാതിരുന്നെങ്കിലും അടുത്തുതന്നെ താനൊരച്ഛനാകുമെന്നറിഞ്ഞ ജോയ്സ് അതിരററു് ആഹ്ലാദിച്ചു. റോമിലൊരു ബാങ്ക് ക്ലാർക്കായി എത്തുമ്പോൾ ആ കുടുംബം മൂന്നുപേരായി വികസിച്ചു. അവിടെയും ദാരിദ്ര്യം അവരെ നിഷ്കരുണം പീഡിപ്പിച്ചിരുന്നു. നല്ലൊരു താമസസ്ഥലംപോലും അവർക്കില്ലായിരുന്നു. രാവിലെ ജോയ്സ് ബാങ്കിൽ പോകുമ്പോൾ കൈക്കുഞ്ഞുമായി നോറ, പകൽ ചെലവിടാൻ ഏതെങ്കിലും സിനിമാശാലയിൽ അഭയം തേടും. അധികകാലം അങ്ങനെ അവർക്കു കഴിയാൻ സാധിച്ചില്ല. ഇരുവരുടെയും ആരോഗ്യം താറുമാറായി. സാഹിത്യത്തിൽ മുഴുകിയെങ്കിലും നിത്യജീവിതക്ലേശങ്ങൾ ജോയ്സിന്റെ മനസ്വാസ്ഥ്യത്തെ കെടുത്തി. രണ്ടാമതൊരു കുട്ടികൂടി ജനിക്കാതിരിക്കാൻ, ഭാര്യയുടെ കാലു് ഭർത്താവിന്റെ തലയ്ക്കും, ഭർത്താവിന്റെ കാലു് ഭാര്യയുടെ തലയ്ക്കുമായാണ് അവർ രാത്രികൾ ചെലവിട്ടതു്. ദുരിതത്തിന്റെ ആ ദിവസങ്ങൾക്കു വിരാമമിട്ടുകൊണ്ട്, തനിക്ക് ഒരിക്കലും പൊരുത്തപ്പെടാനാവാത്ത ബാങ്കുജോലി ജോയ്സ് ഉപേക്ഷിച്ചു. റോമിൽനിന്നും പാരീസിലെത്തിയ അദ്ദേഹത്തിന് വീടും നാടുമില്ലാത്ത എഴുത്തുകാരും ചിത്രകാരന്മാരും കൂട്ടിനുണ്ടായിരുന്നു. അവരുമൊത്തു് ദിവസങ്ങൾ ചെലവിടുന്നതിനുപകരം ജോയ്സ് എല്ലാം മറന്ന് സാഹിത്യത്തിൽ മുഴുകി. അക്കാലത്താണ് യൂലിസസ്സ് പ്രസിദ്ധീകൃതമാകുന്നതു്. രണ്ടാമത്തെ പ്രസവത്തിനു നോറയ്ക്ക് ആശുപത്രിയിൽ പാപ്പരന്മാരുടെ വാർഡിൽ അഭയം തേടേണ്ടിവന്നു. പ്രസവാനന്തരച്ചെലവിനായി കിട്ടിയ 20 പൗണ്ടുമായി ഒരു ജീവിതം കെട്ടിപ്പടുക്കാൻ അവർ ശ്രമിച്ചെങ്കിലും, സ്ഥിരമായൊരു വരുമാനം ഉണ്ടാക്കാനാവാത്തതുകൊണ്ട് വീണ്ടും ആ നിർദ്ധനകുടുംബം പട്ടിണിയിലാഴ്ന്നു. സാഹിത്യത്തിൽ നിന്നുള്ള നിസ്സാരമായ വരുമാനമായിരുന്നു പ്രധാന ആശ്രയം. പാരീസിൽ ജീവിക്കുന്നകാലത്തു്, ഒരു ട്യൂഷൻമാസ്റ്ററായി ജീവിതം ഉറപ്പിക്കാൻ ജോയ്സ് ഒരുശ്രമം നടത്തി. അതും ശരിയായില്ല. അവിശ്രമമായ അദ്ധ്വാനം ജോയ്സിന്റെ ആരോഗ്യത്തെ തകർത്തിരുന്നു. കാഴ്ചശക്തിയും ഇതിനിടെ നഷ്ടപ്പെട്ടു. രണ്ടാം ലോകമഹായുദ്ധം പൊട്ടിപ്പുറപ്പെട്ടപ്പോൾ ജോയ്സ് സ്വിററ്സർലൻഡിലേക്കു പോയി. അവിടെ വച്ച് അദ്ദേഹം രോഗാതുരനായി വീണു. ആശുപത്രിയിൽ പ്രവേശിപ്പിക്കപ്പെട്ടപ്പോൾ, മഹാനായ ആ നോവലിസ്ററ് കരയിൽവീണ ഒരു മീൻപോലെ പിടയ്ക്കുകയായിരുന്നുവെന്ന്, അദ്ദേഹത്തിന്റെ ജീവചരിത്രകാരൻ എഴുതിയിട്ടുണ്ട്. 1941–ൽ ജോയ്സ് മരിക്കുമ്പോൾ യൂലിസസ്സും, ഫിന്നി ഗാൻസ്‌വേക്കും നോവൽ സാഹിത്യത്തെ ആകെ മാററിമറിച്ചിരുന്നു.

(കെ എൻ എസ്)

**കേരളത്തിന്റെ മേധാവിത്വവുമായാണ് ദേശീയ കായികമത്സരം സമാപിച്ചത്. എങ്കിലും പുതിയ ദൂരങ്ങളും പുതിയ ഉയരങ്ങളും ഇനിയും നമ്മുടെ അത്‌ലറ്റുകൾക്ക് എത്രയോ അകലെയാണ്.**

# കായിക കേരളത്തിന്റെ രോമാഞ്ചങ്ങൾ

ജനുവരി 27 മുതൽ അഞ്ചുദിവസങ്ങളിൽ നടന്ന ഇരുപതാമത് ദേശീയ കായികമേളയുടെ ട്രാക്ക് ഫീൽഡ് ലൈനുകൾ മായുമ്പോൾ മൊത്തം 12 മീറ്റ് റെക്കോർഡുകളും, അഞ്ച് നാഷണൽ റെക്കോർഡുകളുമാണ് പിറന്നുവീണത്.

ഇരുപത്തിനാല് സ്വർണ്ണവും പതിനൊന്ന് വെള്ളിയും അത്രതന്നെ വെങ്കലവുമായി 46 മെഡലുകൾ നേടിയ കേരളം 190 പോയിന്റാണ് നേടിയത്. തൊട്ടു പിന്നിലായിരുന്ന പഞ്ചാബിന് 39 മെഡലുകളും 115 പോയിന്റും മാത്രമാണ് ലഭിച്ചിരുന്നത് എന്നോർക്കുക.

കോഴിക്കോട്ട് ദേശീയ കായിക മത്സരങ്ങൾ ഉന്നയിക്കുന്ന നിരവധി ചോദ്യങ്ങളുണ്ട്. അഞ്ചാം തവണയും കേരളം ഓവറാൾ ചാമ്പ്യൻഷിപ്പ് നേടിയെന്നത് രോമാഞ്ചത്തോടെ മാത്രം ഓർക്കാവുന്നതാണെങ്കിൽപ്പോലും പുതിയ ദൂരങ്ങളും പുതിയ വേഗങ്ങളും നമ്മുടെ അത്‌ലറ്റുകൾക്ക് അപ്രാപ്യമായി നിൽക്കുകയല്ലേ? ലോക കായികരംഗത്തേക്ക് നോക്കി, ഒളിമ്പിക്സിൽ സ്വർണ്ണമുദ്ര നേടാൻ ഇതാ ഒരു അത്‌ലറ്റ് എന്ന ആത്മവിശ്വാസത്തോടെ പറയാൻ നമുക്ക് കഴിയുമോ? നൂറ്, ഇരുനൂറ്, നാനൂറ് മീറ്റർ ഓട്ടമത്സരങ്ങളിലും ലോംഗ്ജംബിലും ഹൈജംബിലും വേൾഡ് ക്ലാസിലെത്താൻ നമ്മുടെ അത്‌ലറ്റുകൾക്ക് കഴിയാത്തതെന്ത്? നൂറുമീറ്റർ ഓട്ടമത്സരത്തിൽ പത്തു സെക്കന്റു ബാരിയർ ഇനിയും നമ്മുടെ അത്‌ലറ്റുകൾക്ക് എത്രയോ അകലെയാണ്. ആ ബാരിയർ പൊളിച്ച് ഒൻപതു സെക്കന്റിലെത്തിക്കാൻ ലോകമെങ്ങും ശ്രമം നടക്കുമ്പോഴാണ് നാം ഇനിയും ഓടിയെത്താനുള്ള ദൂരം വളരെക്കൂടുതലാണെന്ന് അറിയുക. ജംബുകളുടെ കാര്യത്തിലും ഇതാണു നില. എങ്കിൽപ്പോലും പത്തുകൊല്ലം മുമ്പുള്ള സ്ഥിതിയല്ല, ഇന്ത്യയിലെ അത്‌ലറ്റിക് രംഗത്തിന്റേത്. ഒരു മിൽഖാസിംഗ് മാത്രമേ ഉണ്ടായിരുന്നുള്ളൂ നമുക്ക് എടുത്തുകാണിക്കാൻ. ഉഷമാരും, പ്രേമചന്ദ്രന്മാരും അനവധിയാണ് ഇന്ന്. എങ്കിൽപ്പോലും അവർക്ക് ഏഷ്യൻ നിലവാരത്തിലേക്കുയരാൻ സാധിക്കുന്നില്ല. കോഴിക്കോട്ടെ മത്സരങ്ങൾ ഏഷ്യാഡിന്റെ കർട്ടൻ റെയ്സറാണെന്നുവരുമ്പോഴാണ് നമ്മുടെ നിലവാരത്തെപ്പറ്റി ഉറക്കെ ചിന്തിക്കാൻ നിർബ്ബന്ധിതരാവുന്നത്. പന്ത്രണ്ടു പുതിയ ദേശീയ റെക്കോർഡുകളാണല്ലോ കോഴിക്കോട്ട് പുതുക്കപ്പെട്ടത്. ഏഷ്യാഡിന്റെ ക്വാളിഫയിംഗ് മാർക്ക് മാത്രമാണ് അവയിൽ പലതും. ആ നിലയ്ക്ക് ഇനിയുള്ള മാസങ്ങളിൽ നടത്തുന്ന പരിശീലനങ്ങളിൽക്കൂടി, ഇവരിൽ എത്രപേർക്ക് ഏഷ്യാഡിൽ മുദ്ര പതിപ്പിക്കാനാവും? അത്‌ലറ്റുകളുടെ കായികശേഷി, കേരള അത്‌ലറ്റുകൾക്ക് ഇനിയും കടന്നുകയറാനാവാത്ത കടമ്പയായി നിലനിൽക്കുന്നു. പഞ്ചാബിലും മഹാരാഷ്ട്രയിലും നിന്നുള്ള അത്‌ലറ്റുകളുമായി മത്സരിക്കുമ്പോൾ കേരളീയർ പെട്ടെന്ന് പരിക്ഷീണരാകുന്നു. ആധുനികമായ പരിശീലനത്തിന്റെ അഭാവമാണ്, പല അത്‌ലറ്റുകൾക്കും അവരുടെ ശേഷി വികസിപ്പിക്കാൻ തടസ്സമായി നിൽക്കുന്നത്.

ഏഷ്യാഡ് ഓർഗനൈസിംഗ് കമ്മിറ്റി വൈസ് പ്രസിഡന്റ് സർദാർ ഉംറാവ് സിംഗിൽനിന്ന് പ്രേമചന്ദ്രനും എം. ടി. മേരിയും കേരളത്തിന്റെ ഓവറാൾ ചാമ്പ്യൻഷിപ്പ് ഏറ്റുവാങ്ങുന്നു





പെൺകുട്ടികളുടെ 100 മീറ്റർ ഓട്ടത്തിൽ പി. ടി. ഉഷ സ്വർണ്ണം നേടുന്നു

ഈ ന്യൂനതകളിലേക്ക് അടിയന്തര ശ്രദ്ധ പതിപ്പിക്കുന്നതിൽ നാം എത്രമാത്രം വിജയിക്കുന്നു എന്നതിനെ ആശ്രയിച്ചിരിക്കുകയാണ്, ഏഷ്യാഡിലെ വിജയം. കേരളത്തിനു കിട്ടിയ 24 സ്വർണ്ണമെഡലിൽ 15 എണ്ണത്തിന്റെ ഉടമകൾ വനിതകളായിരുന്നു.

തുടക്കം ദേശീയറെക്കോർഡിനോടൊപ്പമെത്താൻ കഴിഞ്ഞില്ലെന്ന പരാതി ഉണ്ടെങ്കിലും ഇന്ത്യൻ സ്പ്രിന്റ് റാണി എന്ന ബഹുമതി കൈവിട്ടുകളയാത്ത കോഴിക്കോട്ട് പ്രോവിഡൻസ് കോളേജ് വിദ്യാർത്ഥിനി പി. ടി. ഉഷ 100 മീറ്റർ വിജയം 200 മീറ്ററിലും ആവർത്തിച്ചുകൊണ്ട് സ്പ്രിന്റ് സിങ്കിൾസ് പൂർത്തിയാക്കി.

ഇന്ത്യൻ ഹർഡിൽസ് റാണിയായ എം. സി. വത്സമ്മ 100 മീറ്റർ, 400 മീറ്റർ ഹർഡിൽസിൽ വിജയം കണ്ടെത്തി. ആലക്കോട്ടുകാരിയായ ഈ റെയിൽവേ താരം റിലേ അടക്കം നാലു സ്വർണ്ണ മെഡലുകൾ വാരിക്കൂട്ടി, കേരളത്തിന്റെ മെഡലുകളുടെ എണ്ണം കൂട്ടി.

സ്വർണ്ണക്കൊയ്ത്തിൽ സജീവമായ മറ്റൊരു തിളങ്ങുന്ന താരമാണ് ഹെപ്റ്റാത്തലൺ റെക്കോർഡുകാരി എം. ടി. മേരി. 4626 പോയിന്റ് നേടി കേരളത്തിന്റെ നായികകൂടിയായ കൊച്ചി പോർട്ട്ട്രസ്റ്റിലെ മേരി നിലവിലുള്ള റെക്കോർഡുടമ കർണ്ണാടകത്തിന്റെ റിത്ത് ദേവ്യായെ രണ്ടാം സ്ഥാനത്തേക്കു തള്ളിമാറ്റിക്കൊണ്ടാണ് മീറ്റ് റെക്കോർഡ് നേടിയത്.

ഇനിയുമുണ്ട് സുവർണ്ണ നക്ഷത്രങ്ങൾ. ബാംഗ്ളൂർ-ഹൈദരാബാദ് നാഷണലുകൾ കണ്ട നൈനി കെ. അബ്രഹാം. ഇന്റർനാഷണൽ രംഗത്തേക്കു കടന്നു വരാനുള്ള ചുറുചുറുക്കുള്ള ഈ പെൺകുട്ടി 800 മീറ്റർ ഓട്ടത്തിൽ സ്വർണ്ണം നേടി.

സീനിയർ പെൺകുട്ടികളുടെ പെന്റാത്തലത്തിൽ സ്വർണ്ണം വാങ്ങിയ കോട്ടയത്തെ എലിസബത്ത് മത്തായി കേരളത്തിന്റെ മികച്ച പ്രതീക്ഷയാണ്. പെൺകുട്ടികളുടെ ഹൈജംബിലും സ്വർണ്ണം നേടിയ എലിസബത്ത് ഡബിൾ പൂർത്തിയാക്കിയിരുന്നു. വനിതകളുടെ നാനൂറ് മീറ്ററിൽ തന്റെ തന്നെ റെക്കോർഡ് തിരുത്തിക്കുറിച്ച പത്മനി തോമസ്, വനിതാ ഹൈജംബിൽ 1.55 മീറ്റർ ഉയരം കീഴടക്കിയ തിരുവല്ലക്കാരി കെ. സി. എൽസമ്മ— പന്ത്രണ്ടാം വയസ്സിൽത്തന്നെ ദേശീയ അത്‌ലറ്റിക് രംഗത്തെ കീഴടക്കിയ 'വയനാടൻ കന്നി' ബീനാപീറ്റർ, 600 മീറ്ററിൽ 1 മി. 41.2 സെക്കന്റ് കൊണ്ട് കൂടെയുള്ളവരിൽനിന്നും വളരെ വ്യത്യാസത്തിലാണ് ഫിനിഷ് ചെയ്തത്. 'ചെറുപ്പത്തിലേ പിടികൂടുക' എന്ന ചൊല്ലിനനുസൃതമായി വളർത്തിയെടുത്ത് ദേശീയ കായികരംഗത്ത് ഈ മുത്തിനെ മറ്റൊരു സുവർണ്ണബാലികയാക്കാവുന്നതാണ്. കേരള വനിതകൾക്ക് ശക്തയായ ഒരു പിൻഗാമിയായിരിക്കും ബീന.

വനിതാ ഹൈജംബിൽ മികച്ച പ്രതീക്ഷയാണ് കെ. സി. എൽസമ്മ. ശ്രീകുമാരി അമ്മ 12. 5 സെക്കന്റിൽ നൂറ് മീറ്ററിൽ നാലാംസ്ഥാനത്തേക്കു പിൻതള്ളണമെങ്കിൽ അതിനുള്ള കാരണം വേണ്ടത്ര പരിശീലനം ഇല്ലാതിരുന്നതാവണം. 4×100 മീറ്റർ റിലേയിൽ ഉഷ സിനിജോസഫ്, ഇ. ജെ. മോളിക്കുട്ടി കെട്ടിൽ പ്രധാനപങ്ക് ശ്രീകുമാരി അമ്മയ്ക്കായിരുന്നു.

സീനിയർ ഗേൾസ് 100 മീറ്ററിൽ വെങ്കലം നേടിയ മായയും ജാവലിനിൽ വൽസമ്മ ജോസഫിനും മികച്ച നേട്ടങ്ങൾ പ്രതീക്ഷിക്കാവുന്നതാണ്.

വനിതകളുടെയും പെൺകുട്ടികളുടെയും നേട്ടങ്ങളെ ആശ്രയിച്ചുള്ള വിജയത്തിൽ ഊറ്റംകൊള്ളുന്ന കേരളം ഈ അത്‌ലറ്റിക്സ് മുന്നേറ്റം നിലനിറുത്തണമെങ്കിൽ ഇവരുടെയൊക്കെ ജീവിതമാർഗ്ഗത്തിനു കൂടി വഴിയൊരുക്കേണ്ടിയിരിക്കുന്നു.

ഇല്ലെങ്കിൽ ബീഹാറിലേക്കു കടന്ന് ഉജ്ജ്വലമായി, ദേശീയറെക്കോർഡ് വീഴ്ത്തിയ ലോംഗ്ജംബുകാരി മേഴ്സി മാത്യു [ഇപ്പോൾ മേഴ്സി കുട്ടനാണ്] വിനെപ്പോലെ പലരെയും നമുക്കു അടുത്തു നഷ്ടപ്പെട്ടേക്കും.

മഹാരാഷ്ട്രയിലേക്കു പോയ കേരള

**കൗമുദി ന്യൂസ് സർവീസ്, കോഴിക്കോട്**



റിലേ ടീമംഗങ്ങൾ ശ്രീകുമാരിഅമ്മ, എം. ഡി. വത്സമ്മ, പത്മിനി തോമസ്, ഷൈനി അബ്രഹാം എന്നിവർ കോച്ച് ബലചന്ദ്രനോടൊപ്പം.

യൂണിവേഴ്സിററി താരം ശോഭനേ തുടങ്ങിയവരുടെ പട്ടികയിലേക്ക് ഒരു പക്ഷേ നമ്മുടെ സ്പ്രിൻറ് റാണിയും ചേർന്നേക്കും എന്നാണറിയുന്നത്.

ത്രോഫീൽഡിലേക്ക് കേരളത്തിൻെറ ശ്രദ്ധ തിരിഞ്ഞിട്ടേ ഇല്ലെന്നു തോന്നുന്നു. മണിപ്പൂരിൻെറ ഇബെം നംഗ്ഷി നാലു സ്വർണ്ണമാണ് ത്രോഫീൽഡിൽ നിന്നു മാത്രം കീശയിലാക്കിയത്. വനിതാ ജാവലിനിൽ വത്സമ്മാ ജോസഫ് മൂന്നാം സ്ഥാനത്തെത്തി.

ഡിസ്കസിൽ റെക്കേർഡും, ജാവലിൻ, ഷോട്ട്പുട്ട്, ഡിസ്കസ് എന്നിവയിൽ സ്വർണ്ണവും നേടിയ മണിപ്പൂർക്കാരി ഇബെം നംഗ്ഷി വ്യക്തിഗത വിജയിയായി സ്ഥാനമെടുത്തതിൽ ഒരതിശയവുമില്ലായിരുന്നു.

ജാവലിനിൽ പ്രതീക്ഷ ഉയർത്തിയിരുന്ന ജോണി വർഗീസിൻെറ ഏറ് തുടക്കത്തിൽത്തന്നെ പിഴച്ചതിനെത്തുടർന്ന് പുറത്താവുകയായിരുന്നു.

വനിതാ വിഭാഗത്തിൽ ഡിസ്കസ് ത്രോയിൽ മഹാരാഷ്ട്രയിലെ റെയിൽവേ ക്ലാർക്ക് ക്ഷേത്രവർ കംബോട്ട സ്വർണ്ണം നേടി; തുടന്ന് ഷോട്ട്പുട്ടിൽ നാഷണൽ റെക്കേർഡും (13.59 മീററർ) കരസ്ഥമാക്കി.

എപ്പോഴും പ്രസന്നവദനയായി ഫീൽഡിൽ നീങ്ങിക്കൊണ്ടിരുന്ന അജാനബാഹുവായ കംബോട്ടയ്ക്ക് ഒരു എതിരാളിയെ സൃഷ്ടിക്കാൻ ഒരുപക്ഷേ, കേരളത്തിൻെറ വനിതകളുടെ ശാരീരിക വളർച്ച (യുടെ അഭാവം) യായിരിക്കാം തടസ്സം.

## പ്രേമചന്ദ്രൻ

പുരുഷവിഭാഗത്തിലെ വ്യക്തിഗത ചാമ്പ്യൻഷിപ്പിനർഹനായ കേരളനായകൻ പ്രേമചന്ദ്രൻ, മിൽഖാസിംഗിൻെറ ട്രിപ്പിൾക്രൗൺ റെക്കേർഡ് ഭേദിക്കുമെന്ന ഇരുപതാം മീററിലെ ശുഭപ്രതീക്ഷ നടക്കാതെ പോയെങ്കിൽ അതിൻെറ 'കുററം' പ്രേമൻേറതുമാത്രമാണ്. എല്ലാ ദിവസവും എല്ലാ ഓട്ടങ്ങളിലും എന്നതന്നെ വേണമെങ്കിൽ പറയാവുന്ന രീതിയിലാണ് പ്രേമൻ നീങ്ങിയത്. റിലേകളിൽപോലും പ്രേമൻ വേണ്ടിവന്നിരുന്നു.

ഇന്ത്യയിലെ ഏററവും വേഗതകൂടിയ പുരുഷൻ എന്ന ബഹുമതി പ്രേമചന്ദ്രനു കൈവന്നേക്കുമെന്നു കരുതിയിരിക്കെ മഹാരാഷ്ട്രത്തിൻെറ കരുത്തനായ ആദിൽ സുമരിവാലാ (മോസ്കോ ഒളിമ്പിക്ക്) ആ ബഹുമതി തട്ടിയെടുത്തു. അപാര ഫോമിൽത്തന്നെ തൻെറ റെക്കേർഡിനു തുല്യംവരുത്തി ആദിൽ സുമരി എന്ന ബോംബെവാല മീററിലെ വേഗതകൂടിയ പുരുഷൻ താനാണെന്നു തെളിയിച്ചു. ദശാംശം രണ്ട് സെക്കൻറിനാണ് പ്രേമന് ഇതു നഷ്ടപ്പെട്ടത്.

ആൺകുട്ടികളിൽ രണ്ടു സ്വർണ്ണവുമായെത്തിയ അബ്രഹാം മാത്യുവാണ് കേരളത്തിലെ ആൺകുട്ടികളിൽ ശ്രദ്ധേയൻ. 300 മീററർ ഹർഡിൽസിൽ ഹരിയാനയിലെ രാഹുൽ യാദവിനെയാണ് പിറകോട്ടാക്കിയത്. 110 മീററർ ഹർഡിൽസും 15 സെക്കൻറിൽ അബ്രഹാം തോമസ് തൻേറതാക്കി മാററി.



പ്രേമചന്ദ്രൻ

നിറഞ്ഞ പ്രാരബ്ധങ്ങൾക്കിടയിലും സി. ജെ. ജോണി 20 കിലോമീററർ നടത്തയിൽ വെങ്കലം വാങ്ങിയെന്നതു് ആശ്വാസകരമാണ്. ക്യാമ്പിൽപ്പോലും മനസ്സമാധാനത്തോടെ കഴിയാൻ ഈ കെ. എസ്. ആർ. ടി. സി. ജീവനക്കാരനു കഴിഞ്ഞില്ല. ട്രാൻസ്പോർട്ട് അധികൃതരുടെ കമ്പിസന്ദേശം കിട്ടി—ഉടനെ ജോലിയിൽ ചേരണമെന്നു കാണിച്ച്.

സ്റ്റേഡിയമൊന്നാകെ ജോണിനുവേണ്ടി ആരവം മുഴക്കിയപ്പോൾ ആ പാവം മിഴിച്ചുനിൽക്കുകയായിരുന്നു; ഒന്നും കേൾക്കാതെ, പറയാതെ—ബധിരനും മൂകനുമായതിനാൽ.

ജർമ്മനിയിലെ ലോകബധിര-മൂകമേളയിലെ വെള്ളിക്കാരനാണു ജോണി.

ആണുങ്ങൾക്ക് പറഞ്ഞ ഹാമർത്രോ, ഷോട്ട് പുട്ട്, പോൾവാൾട്ട്, ഡിസ്കസ്, ജാവലിൻ തുടങ്ങിയ ഇനങ്ങളൊന്നും കേരളത്തിൻെറ പുരുഷന്മാരുടെ കൈയിലൊതുങ്ങിയില്ലെന്നതു നാണക്കേടുതന്നെ.

ഷോട്ട് പുട്ടിൽ ബഹദൂർ സിംഗ് (ബീഹാർ), അവതാർ സിംഗ് (പഞ്ചാബ്), ഡിസ്കസിൽ ഗുരുവിന്ദർ(പഞ്ചാബ്), പോൾവാൾട്ടിൽ മുഹമ്മദ് ആദിഷ് അലി (യു. പി.), ഡിസ്കസിൽ കൽദീപ് സിംഗ് തുടങ്ങിയവരൊക്കെത്തന്നെ തടിമിടുക്കുകൊണ്ട് കേരളപയ്യന്മാരുടെ പതിരട്ടി വളർച്ചയുള്ളവരാണ്.

പോൾവാൾട്ടിൽ ദേശീയ റെക്കേർഡുകാരനായ താൽവാറിൻെറ (ബീഹാർ) 4.45 മീററർ ഉയരം കവച്ചുവയ്ക്കാൻ കേരളം ഇനിയും ആർക്കെങ്കിലും ജീവൻ നൽകേണ്ടിവരും.

ഹൈജംബിൽ 1.58 മീററർ അകലത്തിൽ ചാടിയ കോഴിക്കോട്ട് ദേവഗിരി കോളേജ് വിദ്യാർത്ഥി ബേബി മാത്യുവും പതിനഞ്ചുകാരിൽ ഹൈജംബിൽ തന്നെ സ്വർണ്ണം വാങ്ങിയ വി. എ. ഇബ്രഹാമും കേരളത്തിലെ വരുംകാല ഭാഗ്യാന്വേഷികളായേക്കാം.

സുരേഷ്ബാബുവും യോഹന്നാനുമെല്ലാം അടയാളപ്പെടുത്തിയ വരയിൽ നിന്നും ഉയരാൻ എന്നല്ല, തൊട്ടടുത്തെങ്കിലും എത്താൻ കേരളത്തിൻെറ ആൺകുട്ടികൾക്ക് ആവുന്നില്ല.

ഏഷ്യാഡിൻെറ എല്ലാമായ അത്‌ലററിക്സിൽ ആതിഥേയ രാഷ്ട്രത്തിൻെറ ട്രാക്ക്സ്യൂട്ട് അണിയാൻ കേരളത്തിൽ നിന്ന് ആർക്കൊക്കെ സാധിച്ചാലും ഡെൽഹിയിലെ ട്രാക്കിൽ ഇവർക്കെന്തെങ്കിലും ചെയ്യണമെങ്കിൽ തീവ്രപരിശീലനത്തിൻെറ ആവശ്യകത വളരെ വലുതാണ്.

കോഴിക്കോട്ട് മെഡിക്കൽകോളേജ് ട്രാക്കിൽനിന്നും പുതിയ നേട്ടങ്ങൾ കൊയ്യാൻ കേരളത്തിന് സാധിച്ചിട്ടുണ്ടോ എന്ന് ചിന്തിക്കേണ്ടതുണ്ട്.

മാരത്തോൺ ഓട്ടപ്പന്തയത്തിൽ കർണാടകത്തിൻെറ സീതാറാം സ്വർണ്ണം നേടിപ്പോൾ അവരോടൊപ്പം കേരളത്തെ പ്രതിനിധീകരിച്ച കെ. സുകുമാരൻ, ഏററവും ദൈർഘ്യമേറിയ ഈ ഇനത്തിൽ അഞ്ചാംസ്ഥാനത്തെത്തി. ഈ ആലപ്പുഴക്കാരനെയെല്ലാം നോക്കി വളർത്തിയാൽ കേരള അത്‌ലററിക്സിൽ പരുഷനിര അനാഥമാവില്ല.

ലോംഗ്ജംബി (പെൺകുട്ടികൾ-16)ൽ ആറാം സ്ഥാനക്കാരിയായ എൻ. കെ. മിനി, പുരുഷന്മാരുടെ 400 മീററർ ഹർഡിൽസിൽ ചാക്കോ ജേക്കബ് (മൂന്നാം സ്ഥാനം), ഡിസ്കസ്ത്രോ (വനിത) യിൽ മഹാരാഷ്ട്രക്കാരി കംബോട്ടയോടൊപ്പം മത്സരിച്ച് നാലാംസ്ഥാനത്തേക്കു തള്ളപ്പെട്ട ഫിലോമിന തോമസ്, ലോംഗ്ജംബിൽ (ആൺകുട്ടികൾ—17 വയസ്സ്) നാലാംസ്ഥാനത്തേക്കു മാററപ്പെട്ട ബി. റോബർട്ട്, 110 ഹർഡിൽസിൽ (ആൺകുട്ടികൾ—19) ആറാംസ്ഥാനക്കാരൻ ഹരിദാസ്, 5000 മീററർ (പുരുഷന്മാർ)15 മി. 30.6 സെക്കൻറുകൊണ്ട് അഞ്ചാമതെത്തിയ ജോസ് മാത്യു, ലോംഗ്ജംബുകാരി രേഖാലാൽ, ഫ്രാൻസിസ് സേവ്യർ കെ. ജീജ തുടങ്ങിയ കേരളത്തിലെ കായിക താരനിരയിൽ അല്പം കൂടുതൽ ശ്രദ്ധ പതിപ്പിച്ചിരുന്നെങ്കിൽ, സ്വർണ്ണപ്പതക്കങ്ങളുടെ എണ്ണവും കൂട്ടുമായിരുന്നു.



ഹൈജംബിൽ ഒന്നാം സ്ഥാനം നേടിയ കെ. രാമചന്ദ്രൻ



80 മീററർ ഹർഡിൽസിൽ സ്വർണ്ണം നേടിയ കേരളത്തിൻെറ ഷാൻറിമോൾ ഫിനിഷ് ചെയ്യുന്നു

റെക്കോർഡുകൾ തിരുത്തിയ മററു സംസ്ഥാനപ്രതിനിധികളിൽ പ്രധാനികൾ മഹാരാഷ്ട്രയിലെ ക്ഷേത്രവർ കംബോട്ട, ഗുർമിത്ത്, യു. പി. യിലെ എം. ഡി. കീർത്തി, മണിപ്പൂരിലെ ഇബെംനംഗ്ഷി, പഞ്ചാബിലെ സുർജിത്കൗർ, നിർമ്മൽസിംഗ് എന്നിവരാണ്.

കേരളത്തിൻെറ അത്‌ലററുകൾക്ക പരാതികൾ ധാരാളമുണ്ട്. പക്ഷേ, ഉറക്കെ പറഞ്ഞ് അസ്വാരസ്യമുളവാക്കാൻ അവർ ആഗ്രഹിക്കുന്നില്ലെന്നേയുള്ളൂ.

കേരളത്തിൻെറ ശാപം—800 മീററർ ഓട്ടമ്പോഴേക്കും തളർന്നുവീഴുന്ന വനിതാടീമംഗങ്ങൾ



**കൗമുദി ന്യൂസ് സർവീസ്**

# മരണവുമായി ആഗ്രയിലെത്തിയ 21-ഡൗൺ

ഇന്ത്യയിലെ എല്ലാ തീവണ്ടിപ്പാതകളും യമപുരിയിലേക്കുള്ള പാതയുമായി ബന്ധപ്പെട്ടിരിക്കുന്നുവെന്നു തോന്നുന്നു. കൊല്ലന്തോറും എത്രപേരാണ് ഈ പാതയിലൂടെ സഞ്ചരിക്കാൻ വിധിക്കപ്പെടുന്നത്. രാജ്യത്ത് ഏതു ദിശയിലേക്കു പോകുന്ന തീവണ്ടിയിൽ കയറിയാലും മരണം നമ്മുടെ സഹയാത്രികനായി ഉണ്ടാകും. കണ്ണും മനസ്സും തുറന്നുവച്ചു സഞ്ചരിക്കുന്ന ഈ സഹയാത്രികനു ചെറിയൊരു പഴുതു ലഭിച്ചാൽ മതി അവൻ നമ്മളേയുംകൊണ്ടു യമപുരിയിലേക്കു പറക്കും. പുതിയ റെയിൽവേ വകുപ്പു മന്ത്രിയുടെ കീഴിൽ ജനുവരിമാസം വലിയ തോതിൽ മരണം വിതയ്ക്കാതെ ഒടുങ്ങാൻ തുടങ്ങുമ്പോഴാണ് ബുധനാഴ്ച പുലർച്ചയ്ക്ക് ആഗ്രയിൽ മണിമുഴങ്ങിയത്—മരണമണി. ആന്ധ്രയിലെ വരണ്ട പകലുകളിൽ നിന്ന് ഡെൽഹിയിലെ തണുത്ത ദിനങ്ങളിലേക്ക് ഓടിക്കൊണ്ടിരുന്ന 21-ഡൗൺ ഹൈദരാബാദ്-ഡെൽഹി ദക്ഷിണ എക്സ്പ്രസ് ട്രെയിൻ, ഓടിക്കൊണ്ടിരുന്ന ഒരു ഗുഡ്സ് ട്രെയിനിൽ ചെന്നിടിച്ച് എഴുപതു പേരെ കൊന്നു. മേൽവിലാസമുള്ളവരുടെ മൃതശരീരങ്ങൾ മാത്രമേ തിരിച്ചറിഞ്ഞിട്ടുള്ളൂ. അജ്ഞാതരുടെ രൂപം ചളുങ്ങിയ മൃതശരീരങ്ങൾ ആഗ്രയിലെ പൊതുശ്മശാനത്തിൽ മണ്ണിനു വളമായി അലിഞ്ഞുകഴിഞ്ഞു. വിദൂരങ്ങളിലെവിടെയെങ്കിലും അച്ഛനെ കാത്തിരുന്ന മക്കളുടെയും ഭർത്താവിന്റെ കാലടി ശബ്ദങ്ങൾക്കു ചെവിയോർത്തിരിക്കുന്ന ഭാര്യയുടേയും ഭാര്യയെ പുണരാൻ കാത്തിരിക്കുന്ന ഭർത്താവിന്റെയും സ്വകാര്യ ദുഃഖമായി ആ അജ്ഞാതർ ഒടുങ്ങിയിരിക്കുന്നു.

പുക തുപ്പിപ്പായുന്ന തീവണ്ടികൾ വിന്ധ്യപർവ്വതത്തിനപ്പുറം കടന്നാൽ കടന്നുകൂടുന്ന യാത്രക്കാരിൽ നല്ലൊരു ശതമാനം 'വിത്തൗട്ട്' കാരായിരിക്കും. സർക്കാർ പറയുന്ന മരണക്കണക്കുകളിലും അവർ 'വിത്തൗട്ട്'കളായിത്തന്നെ നിലകൊള്ളുന്നു.

ജനവരി ഇരുപത്തിയേഴാം തീയതി ബുധനാഴ്ച, പുലർച്ചയ്ക്ക് 21- ഡൗൺ ദക്ഷിണ എക്സ്പ്രസ് ബത്തലാ കന്റോൺമെന്റ് സ്റ്റേഷനിലെത്തുമ്പോൾ 'പ്രണയസ്മാരകങ്ങളുടെ നഗരം' മൂടൽമഞ്ഞിനുള്ളിലായിരുന്നുവത്രേ. മൂടൽമഞ്ഞുകാരണം സിഗ്നൽ ലൈറ്റുകൾ തെളിഞ്ഞിരുന്നില്ലെന്നു പറയപ്പെടുന്നു. മണ്ണെണ്ണ വിളക്കായിരുന്നു സിഗ്നലിനുവേണ്ടി ഉപയോഗിച്ചിരുന്നത്. ദക്ഷിണ എക്സ്പ്രസ് ഓടിക്കൊണ്ടിരുന്ന അതേ ട്രാക്കിലൂടെ പാഞ്ഞുവരികയായിരുന്നു ആഗ്രയിൽനിന്ന് ഇറ്റാർസിയിലേക്കുള്ള ഗുഡ്സ് ട്രെയിൻ. സ്റ്റേഷന്റെ ഔട്ടർ സിഗ്നൽ ക്യാബിനടുത്തുവച്ചു വണ്ടികൾ രണ്ടും കൂട്ടിയിടിച്ചു. ലോകം മുഴുവൻ ഉടഞ്ഞുവീഴുന്നതുപോലുള്ള ശബ്ദവും അതിനെ തുടർന്നുള്ള നിലവിളിയും പുലർച്ചയ്ക്ക് ഉറങ്ങിക്കിടക്കുകയായിരുന്ന നഗരത്തെ വിളിച്ചുണർത്തി. ആദ്യം ഓടിയെത്തിയവരുടെ മുമ്പിൽ മൂടൽമഞ്ഞ് തടസ്സം ഉയർത്തിനിന്നിരുന്നു. ഇടിച്ചു തകർന്ന ബോഗിയിൽ നിന്നും ഒഴുകി ഇറങ്ങിയ ചോരയുടെ മണം യമുനയുടെ തീരത്തെ മരക്കൊമ്പുകളിൽ ഉറക്കംതൂങ്ങിയിരുന്ന കഴുകന്മാരുടെ ഇന്ദ്രിയങ്ങളിൽ ചെന്നുപടർന്നു. പുലർച്ചയ്ക്ക് ഒരു വിരുന്നുകിട്ടിയ സന്തോഷത്തോടെ അവ ആകാശത്തിലേക്കു ചിറകടിച്ചുയർന്നു.

ദക്ഷിണ എക്സ്പ്രസിന്റെ എൻജിന്റെ തൊട്ടുപുറകിലായി ഘടിപ്പിച്ചിരുന്ന ആർ. എം. എസ്. വാൻ ഒരു തകരക്കൂമ്പാരമായി മാറി. ആ ബോഗികളിലെ സ്ഥലം മുഴുവൻ ടിക്കറ്റില്ലാത്ത യാത്രക്കാർ കൈയടക്കിയിരുന്നു. അവർ മുഴുവൻ ടിക്കറ്റില്ലാതെതന്നെ യമപുരിയിലെത്തുകയുംചെയ്തു. സാധാരണഗതിയിൽ എൻജിനു തൊട്ടു പുറകിൽ ലഗേജ് വാനാണ് ഘടിപ്പിക്കാറുള്ളത്. റെയിൽവേ നിയമങ്ങൾ അതു് അനുശാസിക്കുകയുംചെയ്യുന്നു. ദക്ഷിണ എക്സ്പ്രസിന്റെ എൻജിന്റെ തൊട്ടുപുറകിൽ മൃത്യുവിന്റെ കമ്പാർട്ടുമെന്റായിത്തീർന്ന ആർ. എം. എസ്. വാൻ ഘടിപ്പിച്ചതു് ആരാണ്? ഓരോ തീവണ്ടി അപകടവും എത്രയെത്ര തെറ്റുകളാണ് വെളിച്ചത്തുകൊണ്ടുവരുന്നത്? തെറ്റുകൾ വെളിപ്പെടാൻ തീവണ്ടി അപകടവും മരണങ്ങളും വേണമെന്നായിരിക്കുന്നു. ഇന്ത്യയിൽ ഗവണ്മെന്റ് ഒരു എൻക്വയറി കമ്മീഷനെ നിയമിച്ച് ജനങ്ങളെ ആശ്വസിപ്പിക്കുന്നു. കമ്മിഷന്റെ റിപ്പോർട്ടിലെ ശുപാർശകൾ റെയിൽവേ മന്ത്രികാര്യാലയത്തിലെ മേശവലിപ്പുകൾക്കുള്ളിൽ കിടന്നു ചിതലരിക്കുകയാണു പതിവ്. ജനം സഹയാത്രികനായ മൃത്യുവിന്റെ മടിത്തട്ടിൽ കിടന്നു യാത്ര തുടരുകയും ചെയ്യുന്നു.

ദക്ഷിണ എക്സ്പ്രസ്സിന്റെ ഡ്രൈവർ ബുദ്ധ്ലാൽ ക്ലാസ് വൺ (സ്പെഷ്യൽ) ഡ്രൈവറായിരുന്നു. താൻ നയിക്കുന്ന യാത്രാവണ്ടി ഓടേണ്ട ട്രാക്കുകളെക്കുറിച്ച് ബുദ്ധ്ലാലിനു നല്ല വിവരമുണ്ട്. വണ്ടി ട്രാക്കു തെറ്റിഓടാൻ കാരണം ഡ്രൈവർ ഉറങ്ങിയതുകൊണ്ടാവാം. സിഗ്നൽ ലൈറ്റുകൾ മണ്ണെണ്ണവിളക്കുകൾ ആയിരുന്നുവെങ്കിലും അവയ്ക്കു റിഫ്ളക്ടറുകൾ ഉണ്ടെന്നതാണു സത്യം. കനത്ത മൂടൽമഞ്ഞുകാരണം സിഗ്നൽ വിളക്കു കാണാതിരുന്നുവെങ്കിൽ ഡ്രൈവർ വണ്ടി നിറുത്തണമായിരുന്നു. റെയിൽവേ നിയമങ്ങൾ കല്പിക്കുന്നതു് അങ്ങനെയാണ്. സിഗ്നൽലൈറ്റ് കാണാതിരിക്കത്തക്ക വിധം മൂടൽമഞ്ഞു കനത്തതായിരുന്നില്ലെന്നാണ് ആഗ്ര കന്റോൺമെന്റ് സ്റ്റേഷനിലുള്ളവർ പറയുന്നതു്. അങ്ങനെയാണെങ്കിൽ ദക്ഷിണ എക്സ്പ്രസ് നീങ്ങിക്കൊണ്ടിരുന്ന ട്രാക്കിലൂടെ നീങ്ങാൻ ഗുഡ്സ് വണ്ടിക്കു ക്ലിയറൻസ് നൽകിയതെന്തിന്? മൂടൽമഞ്ഞിന്റെ കട്ടി കുറച്ചുകാണിച്ച് അവർ രക്ഷപ്പെടാൻ ശ്രമിക്കുന്നു. മൂടൽമഞ്ഞാണ് അപകടകാരണമെന്നു പറഞ്ഞു റെയിൽവേ അധികൃതർ ജനങ്ങളെ കബളിപ്പിക്കുകയുംചെയ്യുന്നു. തീവണ്ടിയിലെ ഗാർഡിനു് ഇത്തരം സന്ദർഭങ്ങളിൽ വെറും കാഴ്ചക്കാരനായി നിൽക്കാനേ കഴിയുകയുള്ളുവെന്നതാണു വസ്തുത. വണ്ടി ഓടിക്കഴിഞ്ഞാൽ വണ്ടി ഡ്രൈവറുടെ നിയന്ത്രണത്തിലാകുമല്ലോ. അപകടരേഖയിലൂടെയാണ് ഡ്രൈവർ വണ്ടിയുമായി കുതിക്കുന്നതെന്നു് ഗാർഡ് മനസ്സിലാക്കിയാൽപ്പോലും രക്ഷയില്ല. കാരണം ബ്രേക്ക് ഡ്രൈവറുടെ കൈയിലാണ്, ഗാർഡിന്റെ കൈയിൽനിന്നും വളരെ അകലത്തിൽ.

അപകടത്തിനു വേദിയൊരുക്കിയ ആഗ്രാ കന്റോൺമെന്റ് സ്റ്റേഷനിലെ

(ശേഷം 18-ാം പേജിൽ)



തിരിച്ചറിയാൻ കഴിയാത്ത മൃതദേഹങ്ങൾ



തകർന്ന ബോഗികളിൽനിന്നു മൃതദേഹങ്ങൾ പുറത്തെടുക്കുന്നു



അത്യാഹിതം അറിഞ്ഞെത്തിയവർ

# മനിലായിലെ പ്രേമനാടകം

അമേരിക്കയിൽ ആർലിങ്ടണിലെ അറേറാർണി ഫ്രാൻസിസ് ഇ തോമസ് ജൂനിയർ ഡിസംബർ 4-ന് തന്റെ ഓഫീസിൽ ഒരു വിവാഹം രജിസ്റ്റർ ചെയ്തു. പത്തു മിനിറേറ വേണ്ടിവന്നുള്ളു ചടങ്ങിന്. സാക്ഷികളാരുമുണ്ടായിരുന്നില്ല. സുന്ദരിയായൊരു യുവതിയും പൗരുഷം തികഞ്ഞൊരു യുവാവുമായിരുന്നു വധൂവരന്മാർ. വധുവിന്റെ പേരും കുലവുമൊക്കെ രജിസ്റ്ററിൽ വായിച്ചപ്പോൾ അറേറാർണിയുടെ തലയ്ക്കുള്ളിൽ എന്തോ മിന്നിമറഞ്ഞു. ഓർമ്മിച്ചു കണ്ടെത്താൻ നേരമുണ്ടായിരുന്നില്ല. താൻ കൂട്ടിയിണക്കിയ ദമ്പതികൾ റോമിയോ-ജൂലിയററ് പോലൊരു ദുരന്തനാടകത്തിൽ പങ്കുകാരാവുമെന്ന് അയാൾ സ്വപ്നേപി നിനച്ചതല്ല.

മറിയ ഇമെൽഡാ ഐമീ മാർക്കോസ് ആയിരുന്നു ആ വധു. ഫിലിപ്പൈൻസ് പ്രസിഡൻറ് ഫെർഡിനാൻറ് മാർക്കോസിന്റെയും ഇമെൽഡാ മാർക്കോസിന്റെയും കനിഷ്ഠപുത്രി 16 വയസ്സുള്ള ഐമീ തന്റേടിയാണ്. പ്രിൻസ്ടണിൽ വിദ്യാഭ്യാസം പൂർത്തിയാക്കിയ ഐമീ കണ്ടെത്തിയ വരനോ ടോമാസ് ടോമി മനൊടോക്കും. മനൊടോക്ക് കുടുംബം മാർക്കോസിന്റെ രാഷ്ട്രീയവൈരികളാണ്. ഇരു കുടുംബങ്ങളും അറിയാതെയാണ് ഐമീയും ടോമിയും വിവാഹിതരായത്. ഡിസംബർ രണ്ടാം വാരത്തിൽ ന്യൂയോർക്കിൽ വച്ച് ഇമെൽഡാ മാർക്കോസിനോട് വിവാഹിതരായ വിവരം ഐമീ വെളിപ്പെടുത്തി. "കൊച്ചു മകളുടെ രാഗവായ്പിൽ" അപ്പനമമ്മയ്ക്കും കഠിനമായ പ്രതിഷേധമാണുള്ളത്. ടോമി ഒരു മനൊടോക്ക് ആണെന്നതുമാത്രമല്ല എതിർപ്പിനു കാരണം. ടോമിയുടെ രണ്ടാം വിവാഹമാണിത്. 32 വയസ്സുള്ള ടോമി പത്തുവർഷംമുമ്പ് മറെറാരു വിവാഹം കഴിച്ചിരുന്നു. 1970-ലെ മിസ് ഇൻറർനാഷണലായി തിരഞ്ഞെടുക്കപ്പെട്ട ഓറോറ ഔഔ പിജചാൻ ആണ് ആദ്യഭാര്യ. ഈ വിവാഹത്തിൽ ഒമ്പതും നാലും വയസ്സുള്ള രണ്ടു കുട്ടികളുമുണ്ട്. കാത്തലിക് രാജ്യമായ ഫിലിപ്പൈൻസിൽ വിവാഹമോചനം നിയമവിരുദ്ധമാണുതാനും. മനൊടോക്ക് കുടുംബവും ഐമീയുമായുള്ള വിവാഹത്തിനെതിരാണ്.

രാഷ്ട്രത്തലവന്റെ പുത്രിയുടെ നിയമവിരുദ്ധമായ വിവാഹമെന്ന കൗതുകത്തിൽ സംഭവങ്ങളൊതുങ്ങിയില്ല. അവ വളർന്ന് മനിലായെ ഇളക്കിമറിക്കുന്ന രാഷ്ട്രീയസ്ഥിതിഗതികളിലേക്കു നീങ്ങുന്നമട്ടാണ്. ഡിസംബർ 29-ാം തീയതി മനിലായിൽവച്ച് ഐമീയുമൊത്ത് ഡിന്നറിന് ഒരു സായാഹ്നം ചെലവഴിച്ച ടോമിയെ പിന്നെ ഇന്നോളം കണ്ടവരില്ല. ടോമി അപ്രത്യക്ഷനായ വിവരം രണ്ടുദിവസം മനൊടോക്ക് കുടുംബം രഹസ്യമായിസൂക്ഷിച്ചുവെങ്കിലും തുടർന്ന്, പ്രസിഡൻറ് മാർക്കോസിന്റെ കറുത്ത കൈകളാണ് ഈ കിഡ്നാപ്പിങ്ങിനു പിന്നിലുള്ളതെന്ന ആരോപണവുമായി അവർ രംഗത്തുവന്നു. പ്രസിഡൻറ് മാർക്കോസ് ആ ആരോപണം നിഷേധിക്കുക മാത്രമല്ല തന്റെ കഴിവിന്റെ പരമാവധി ശ്രമിച്ച് ഈ കടങ്കഥയ്ക്ക് ഉത്തരം കണ്ടെത്തുമെന്ന് പ്രഖ്യാപിക്കുകയും ചെയ്തുവെങ്കിലും ഫിലിപ്പൈൻസിൽ ടോമിയുടെ തിരോധാനം സൃഷ്ടിച്ചിരിക്കുന്ന വൈകാരിക പിരിമുറുക്കം രാഷ്ട്രീയ തിരിമറിച്ചിലുകൾക്കുപോലും വഴിവച്ചേക്കാമെന്നാണ് റിപ്പോർട്ടുകൾ സൂചിപ്പിക്കുന്നത്.

മറെറാരു ഡിന്നർവേളയിലാണ് ഈ കോളിളക്കങ്ങൾക്കു വഴിവച്ച ബന്ധം ആരംഭിച്ചത്. കഴിഞ്ഞ ഫെബ്രുവരിയിൽ ടോമി, ഐമീയെ ഡിന്നറിനു ക്ഷണിച്ചു. 'ലവ് അററ് ഫസ്റ്റ് സൈററ്' ആയിരുന്നു ഇരുവർക്കും. രണ്ടുമാസം കഴിഞ്ഞ് ഭാര്യ ഔഔവിൽ നിന്നു ടോമി പിരിഞ്ഞു. ഏതാനും മാസങ്ങൾക്കുശേഷം ഡൊമിനിക്കൻ റിപ്പബ്ളിക്കിൽ വച്ച് ടോമി വിവാഹമോചനവുംനേടി. ആർലിങ്ടൺ വിവാഹരജിസ്റ്ററിൽ ആദ്യവിവാഹം 1981 ഒക്ടോബർ 27-ന് അവസാനിച്ചതായി രേഖപ്പെടുത്തിയിരിക്കുന്നു. അമേരിക്കയിൽ നടത്തിയ രഹസ്യവിവാഹച്ചടങ്ങിനുശേഷം ഡിസംബർ 23-ന് ദമ്പതികൾ മാലക്കനാങ് കൊട്ടാരത്തിലെത്തി പ്രസിഡൻറ് മാർക്കോസിന്റെ അനുഗ്രഹം തേടി. രണ്ടാം വിവാഹം കഴിക്കുന്നതിൽ തെററില്ലെന്നു ടോമി വാദിച്ചു. പ്രസിഡൻറ് എല്ലാം ശാന്തമായി കേട്ടുനിന്നുവെങ്കിലും അരുമമകളുടെ വിവാഹം അംഗീകരിക്കാൻ വിസമ്മതിച്ചു.

ഡിസംബർ 24-ന്, മാതാവായ കാർമെൻ മനൊടോക്കിനോട് പറഞ്ഞിട്ട് ഐമീയുമൊത്ത് ഡിന്നറിന് മെട്രോ-മനിലായിലെ മക്കാത്തി ഡിസ്ട്രിക്ടിൽ പോയ ടോമി പതിവുപോലെ കാർ ഡ്രൈവറെക്കൊണ്ടു ഓടിപ്പിക്കാതെ സ്വയം ഓടിച്ചാണുപോയത്. രാവേറെച്ചെന്നിട്ടും ടോമിയെ കാണാത്തപ്പോൾ കാർമെൻ വിഷമിച്ചു. പിറേറന്നു രാവിലെ പത്തുമണിക്കും വീണ്ടും പതിനഞ്ചു മിനിററിനുശേഷവും ഐമീ ടോമിയെ മനൊടോക്ക് ഭവനത്തിൽ ഫോണിൽ തിരക്കി. തന്നെ കൂടക്കൂടെ ഫോൺ ചെയ്യുന്ന പതിവു മുടങ്ങിയതാണ് ഐമീയെ കുഴക്കിയത്. ടോമിയുടെ പിതാവ് റിക്കാർഡോയോട് ഐമീ പറഞ്ഞു: "എന്റെ സഹോദരനും ഞാനും ഇതേപ്പററി അന്വേഷിക്കുന്നുണ്ട്." അന്നത്തെ വൈകിട്ട് പ്രസിഡൻറ് മാർക്കോസ് റിക്കാർഡോയോട് ഫോണിൽ പറഞ്ഞു: "നമുക്കിതു പരസ്യമാക്കണ്ട. ഞാൻ പട്ടാളത്തെക്കൊണ്ട് അന്വേഷിപ്പിച്ചുകൊണ്ടിരിക്കുകയാണ്. നിങ്ങൾ ഇക്കാര്യം പൊലീസിൽ അറിയിക്കരുത്."

മനൊടോക്ക് കുടുംബം മൗനം ദീക്ഷിച്ചുവെങ്കിലും ക്രിസ്മസ്സിനു തലേന്നാൾ ഒരു പാർട്ടിയിൽ സംബന്ധിച്ച ടോമിയുടെ സഹോദരൻ ദിനി രഹസ്യം പുറത്താക്കി. അവിടെക്കൂടിയിരുന്ന പത്രപ്രവർത്തകർ കിട്ടിയ അവസരം ശരിക്കും മുതലാക്കി. പിറേറന്ന് മനൊടോക്ക് കുടുംബം നടത്തിയ പത്രസമ്മേളനത്തിൽ രഹസ്യത്തിന്റെ ഏതാനും ഇതളുകൾകൂടി വിടർന്നു. മനിലാ പത്രങ്ങൾ മൗനം പാലിച്ചുവെങ്കിലും വിദേശപത്രങ്ങൾ പ്രാധാന്യം നൽകി പ്രസിദ്ധീകരിച്ച വാർത്തകളിൽ ടോമിയുടെ തിരോധാനത്തിൽ പ്രസിഡൻറിനു കൈയുണ്ടെന്ന ആരോപണമുണ്ടായിരുന്നു.

ജനുവരി ഒന്നാംതീയതി രാത്രി പത്തു മണിക്ക് മലാക്കനാങ്, മീഡിയാ അഫയേഴ്സ് ഓഫീസ് പുറപ്പെടുവിച്ച പ്രസ്താവനയിൽ ഇങ്ങനെ പറഞ്ഞിരുന്നു. "വിദേശപത്രങ്ങൾ ചുമതലാബോധവും മനുഷ്യത്വവും കാട്ടി, ഈ വാർത്തയ്ക്ക് അനർഹമായ പ്രാധാന്യം നൽകരുത്. ടോമിയെ കിഡ്നാപ് ചെയ്തതാണെന്നു അധികൃതർ കരുതുന്നു. അവർ അയാളുടെ കുടുംബത്തിന് ഒരു 'റാൻസം കുറിപ്പ്' അയച്ചിരിക്കുന്നു." ഈ പ്രസ്താവന കൂടുതൽ ഊഹാപോഹങ്ങൾക്കു വഴിവച്ചു. ആദ്യമായാണ് തട്ടിക്കൊണ്ടുപോയിരിക്കാമെന്ന നിഗമനം പുറത്തുവരുന്നത്. മാത്രമല്ല പിറേറന്നു രാവിലെ മനൊടോക്ക് ഭവനത്തിലെ ഒരു ജോലിക്കാരിയാണ് മതിലിൽ തറപ്പിച്ചിരുന്ന ആദ്യത്തെ റാൻസം കുറിപ്പു കാണുന്നത്. മനൊടോക്ക് കുടുംബം ഇക്കാര്യം അറിയുംമുമ്പ് മാർക്കോസിന്റെ മന്ത്രികാര്യാലയം ഇതെങ്ങനെ മനസ്സിലാക്കിയെന്ന് ടോമിയുടെ കുടുംബം ന്യായമായും ചോദിക്കുന്നു.

കുറിപ്പ് ടോമിയുടേതല്ലെന്ന് അയാളുടെ വീട്ടുകാർ തറപ്പിച്ചു പറയുന്നു. അതിൽ, തട്ടിക്കൊണ്ടുപോയവരെ ശിക്ഷിക്കരുതെന്നും, നാലു ഉന്നത കമ്മ്യൂണിസ്റ്റ് ന്യൂ പീപ്പിൾസ് ആർമി തലവന്മാരെ ജയിൽവിമുക്തരാക്കണമെന്നും 25 ലക്ഷം അമേരിക്കൻ ഡോളർ വിടുതൽദ്രവ്യം നൽകണമെന്നും ആവശ്യപ്പെട്ടിട്ടുണ്ട്.

ഏതാനും നാൾ കഴിഞ്ഞ് മറെറാരു കുറിപ്പുകൂടി പ്രത്യക്ഷപ്പെട്ടു. അതിൽ ആദ്യകുറിപ്പിന്റെ മറുപടി രണ്ടുദിവസത്തിനകം ബുള്ളററിൻ-ടുഡേ എന്ന പത്രത്തിൽ പ്രസിദ്ധപ്പെടുത്തണമെന്ന് ആവശ്യപ്പെട്ടിരുന്നു. ആ കത്തിലെ ശൈലിയും ടോമിയുടേതല്ലെന്ന് അയാളുടെ ആദ്യഭാര്യ ഔഔ തെളിവുകൾ നിരത്തി അവകാശപ്പെടുന്നു.

ടോമിയുടെ തിരോധാനത്തെക്കുറിച്ച് അന്വേഷിക്കുന്ന അധികൃതരോട് മനൊടോക്ക് കുടുംബം സഹകരിക്കുന്നില്ലെന്നും അവർ ഇക്കാര്യത്തിൽ സംശയകരമായ അനാസ്ഥ കാണിക്കുന്നുവെന്നും പ്രസിഡൻറ് മാർക്കോസിന്റെ പക്ഷക്കാർ അവകാശപ്പെടുന്നു. മനൊടോക്ക് കുടുംബത്തിന് പ്രസിഡൻറിന്റെ എതിരാളികളുമായുള്ള ബന്ധവും എടുത്തുപറയുന്നുണ്ട്. ടോമിയുടെ മാതാവ് കാർമെൻ ലാ-ഓയുടെ ജ്യേഷ്ഠത്തി പാസിതാ ലാ-ഒ അമേരിക്കയിൽ കഴിയുന്ന എതിർകക്ഷി നേതാവ് റൗൺ മംഗ്ലാപസ്സിന്റെ ഭാര്യയാണ്. മറെറാരു സഹോദരി കോഞ്ചിതാ യൂജിനിയോലോപ്പസ് ജൂനിയറിനെയാണു വിവാഹം കഴിച്ചത്. യൂജിനിയോലോപ്പസ് 1977-ൽ തടവുചാടി അമേരിക്കയിൽ അഭയംതേടിയ മറെറാരു എതിരാളി നേതാവാണ്. ടോമിയുടെ സഹോദരൻ ദീനിയുടെ പത്നി, മുൻ സെനററും പ്രതിപക്ഷനേതാവുമായ ഈവാ എസ്ട്രാഡാ കാലാവിന്റെ മകളാണ്. ഇതൊക്കെയാണെങ്കിലും തങ്ങൾക്ക് രാഷ്ട്രീയവുമായി ബന്ധമില്ലെന്നാണ് മനൊടോക്ക് കുടുംബം അവകാശപ്പെടുന്നത്.

തന്റെ കുടുംബത്തിനെയാകെ സംബന്ധിക്കുന്ന ഈ തിരോധാനത്തെക്കുറിച്ച് പ്രസിഡൻറ് മാർക്കോസ് പുറപ്പെടുവിച്ച ആദ്യത്തെ പരസ്യപ്രസ്താവനയിൽ ഇങ്ങനെ പറയുന്നു: "അധികൃതരോടു സഹകരിക്കുന്നതിനുപകരം പ്രസിഡൻറിന്റെ കുടുംബത്തെ കരിതേച്ചു കാണിക്കാനുള്ള ശ്രമമാണ് മനൊടോക്ക് കുടുംബം നടത്തുന്നത്. മനൊടോക്കിനെ ജീവനോടെ കണ്ടെത്തി അദ്ദേഹത്തെക്കൊണ്ടുതന്നെ സ്വന്തം തിരോധാനത്തിന്റെ സത്യാവസ്ഥ വെളിപ്പെടുത്തിക്കുവാൻ അങ്ങേയററം ശ്രമിക്കുന്നതാണ്." ഐമീയുമായുള്ള വിവാഹത്തെക്കുറിച്ച് സ്പഷ്ടമായി പറയുന്നില്ലെങ്കിലും പ്രസിഡൻറിന്റെ പ്രസ്താവന തുടരുന്നു: "ഫിലിപ്പൈൻ നിയമം ഒരിക്കലും വിവാഹമോചനം, അതു മറെറാരു രാജ്യത്തുനിന്നു നേടിയതാണെങ്കിൽക്കൂടിയും, അനുവദിക്കുന്നില്ല. ഈ രാജ്യത്തിലെ നിയമപ്രകാരം ടോമിയും തന്റെ ഇപ്പോഴത്തെ ഭാര്യ മിസ് അറോറാ പിജചാനുമായുള്ള വിവാഹം നിലനിൽക്കുന്നു. അതുകൊണ്ടു പ്രസിഡൻറിന്റെ കുടുംബാംഗങ്ങളെ ആരെയും ടോമിയുടെ തിരോധാനം വ്യക്തിപരമായി ബാധിക്കുന്നില്ല."

പ്രസിഡൻറിന്റെ സേന മുഴുവൻ തിരഞ്ഞിട്ടും ടോമിയെ കണ്ടെത്താൻ ഇനിയും കഴിഞ്ഞിട്ടില്ലാത്ത സാഹചര്യത്തിൽ ഫിലിപ്പൈൻസിലെ രാഷ്ട്രീയ ഗതിവിഗതികൾ നിരീക്ഷിക്കുന്നവർ ഈ സമസ്യയ്ക്ക് അഞ്ചു് ഉത്തരങ്ങൾ നിരത്തുന്നു.

ടോമി ഒളിവിലാണ് (എങ്കിൽ ഈ ദീർഘനാൾ ഒളിവെന്തിനെന്ന ചോദ്യമുദിക്കുന്നു.).

കമ്മ്യൂണിസ്ററുകാർ ടോമിയെ തട്ടിക്കൊണ്ടുപോയതാവാം (അവിശ്വസനീയമായ രണ്ടു റാൻസം കുറിപ്പുകൾ അയയ്ക്കാൻ അവർ അത്രയ്ക്കു മടയരാണോ?).

ടോമിയെ പണം മോഹിച്ചു തട്ടിക്കൊണ്ടു പോയതാവാം (മനൊടോക്ക് കുടുംബത്തിന്റെ ബിസിനസ് ഇപ്പോൾ നഷ്ടത്തിലാണു നടക്കുന്നത്. വിമോചനദ്രവ്യം എവിടുന്നുണ്ടാകും?).

മാർക്കോസിന്റെ എതിരാളികൾ പ്രസിഡൻറിനെ ആക്ഷേപിക്കാൻ കരുതിക്കൂട്ടി ചെയ്തതാവാം (വിശ്വസനീയമെങ്കിലും നാടകീയമായ കഥ.).

മാർക്കോസിന്റെ അനുയായികൾ തന്നെ ടോമിയെ ഒന്നു വിരട്ടാനും പ്രസിഡൻറിന്റെ പ്രീതിക്കുംവേണ്ടി ചെയ്തതാവാം. (ഐമീ മാർക്കോസിന്റെ ഗാന്ധർവ്വവിവാഹത്തിന്റെ കഥ അങ്ങനെ പരക്കെ അറിയപ്പെട്ടതല്ല.).

സത്യം എന്തായാലും ടോമി മനൊടോക്ക് ഉയിരോടെ മടങ്ങിവരുമ്പോൾ (വന്നാൽ!) അറിയാം. അയാൾക്ക് ഒരാപത്തും സംഭവിക്കരുതെന്നത് മററാരെക്കാളും പ്രസിഡൻറ് മാർക്കോസിന്റെ തന്നെ ആവശ്യമാണ്. മാർക്കോസ് ഭരണത്തിനെതിരെ പ്രയോഗിക്കാൻ ഈ തിരോധാനം, രാഷ്ട്രീയ പ്രതിയോഗികളുടെ പക്കൽ മൂർച്ചയുള്ളൊരു അമ്പായി മാറിയേക്കാം.



ഐമീ മാർക്കോസ്



ടോമി മനൊടോക്ക്



ടോമി മനൊടോക്ക് ആദ്യഭാര്യയും കുട്ടികളുമൊത്ത്



ഇടിച്ചുതകർന്ന ദക്ഷിണ എക്സ്പ്രസ് ബോഗികൾ

## മരണവുമായി ആഗ്രയിലെത്തിയ 21 ഡൗൺ

(15-ാം പേജിൽ നിന്നു തുടർച്ച)

റെയിൽവേ ജീവനക്കാർ ആവർത്തിക്കുന്ന കഥകളിൽ ചിലതു ഡ്രൈവർ ബുദ്ധ്റാമിനെ അനുകൂലിക്കുമ്പോൾ മററു ചിലതു് അയാളെ ന്യായീകരിക്കുന്നു. ഒരു ഷണ്ടിങ് എൻജിൻെറ ഡ്രൈവർ പത്രലേഖകരോടു പറഞ്ഞതു് ദക്ഷിണ എക്സ്പ്രസ് സ്റ്റേഷനിലേക്കു് പ്രവേശിക്കാനുള്ള 'ഹോം സിഗ്നൽ' നല്കുന്നതു് താൻ കണ്ടുവെന്നാണ്. രണ്ടു കാബിനിലുള്ളവരും ഇതു് ശക്തിയായി നിഷേധിക്കുന്നു. അവർ പരസ്പരം ബന്ധപ്പെട്ടതിനുശേഷമേ ഒരു വണ്ടിക്കു് സിഗ്നൽ നൽകുകയുള്ളൂ. അപ്പോൾ ഒരേ ട്രാക്കിലൂടെ രണ്ടു വണ്ടികൾക്കും നീങ്ങാനുള്ള സിഗ്നൽ രണ്ടു കാബിനുകാർക്കും എങ്ങനെ നൽകാൻ കഴിയുമെന്നാണ് അവരുടെ ചോദ്യം. അപകടം കഴിഞ്ഞു് ഏഴുദിവസം പിന്നിട്ടശേഷമാണ് ബുദ്ധ്ലാൽ മരിച്ചതു്. ബോധമുണ്ടായിരുന്നപ്പോൾ അയാൾ പറഞ്ഞതു് അപകടസമയത്തു് തൻെറ വണ്ടിയുടെ വേഗത മണിക്കൂറിൽ 15 കിലോമീററർ ആയിരുന്നുവെന്നാണ്. പക്ഷേ, അതു് അസത്യമാണെന്നു പലരും പറയുന്നു. സാധാരണ വേഗത്തി (40 കിലോമീററിനും 50 കിലോമീറററിനും മദ്ധ്യേ) ലാണ് ദക്ഷിണ എക്സ്പ്രസ് ഓടിക്കൊണ്ടിരുന്നതു്. മൂടൽമഞ്ഞിൻെറ കഥയ്ക്കു് അടിവരയിടാൻ മറെറാരു വസ്തുത കാണുന്നുണ്ടു്. തലേദിവസം രാത്രി 9-30 നാണ് വണ്ടി ഝാൻസിയിൽ നിന്നു് തിരിച്ചതു്. അതുതന്നെ ഷെഡ്യൂൾടൈമും. നിശ്ചിതസമയത്തു് ഝാൻസിയിൽ നിന്നും തിരിച്ചിട്ടും തീവണ്ടി താമസിച്ചാണ് ആഗ്രയിൽ എത്തിയതു്. ഹൈദരാബാദിൽനിന്നു തിരിച്ചു് വിദൂരമായ ഝാൻസിയിൽ നിശ്ചിത സമയത്തു് എത്തിയ വണ്ടി പിന്നീടുള്ള യാത്രയിൽ താമസിച്ചുവെങ്കിൽ അതിനു കാരണം മൂടൽമഞ്ഞുതന്നെയാകണം. മൂടൽമഞ്ഞിനുള്ളിലാണ് സത്യം. അതു് കണ്ടെത്താനുള്ള ചുമതല അന്വേഷണ ഉദ്യോഗസ്ഥന്മാർക്കാണ്. അവർ അതു കണ്ടെത്തുമ്പോഴേക്കും അടുത്ത അപകടം നടന്നുകഴിയും. റെയിൽവേ അധികൃതരുടെയും ഭരണാധികാരികളുടേയും കണ്ണീർ വീണ്ടും കത്തിയൊഴുകാൻ തുടങ്ങും. എത്രയും പെട്ടെന്നു കരയാൻ കഴിയുകയെന്നതു് റെയിൽവേ മന്ത്രിക്കു് നിശ്ചയിക്കപ്പെടുന്നയോഗ്യതയാവും വരും നാളുകളിൽ.

"അപകടങ്ങളുടെ മന്ത്രി" എന്നറിയപ്പെട്ട കേദാർ പാണ്ഡെ ട്രാക്കുമാറി ജലസേചനവകുപ്പിലേക്കു് പോയതിനു ശേഷം വന്ന പി. സി. സേത്തി നൽകിയ നവവത്സര സമ്മാനമാണോ ഈ തീവണ്ടി അപകടം? പുതിയ മന്ത്രിയുടെ ചിന്തകൾ പോലും ട്രാക്കു് തെററിയാണ് ഓടുന്നതെന്നു് സ്വന്തം കക്ഷിക്കാർ തന്നെ പറയുന്നു. പാവം സേത്തി! തീവണ്ടി അപകടങ്ങളുടെ മുഴുവൻ പാപഭാരവും മന്ത്രിയുടെയും റെയിൽവേ അധികൃതരുടേയും പുറത്തു വച്ചുകെട്ടി കൈകഴുകി ഒഴിയാൻ ജനത്തിനും അവകാശമില്ല. അതിനു കാരണമുണ്ടു്. ഇന്ത്യ ഒഴികെയുള്ള ഏതാണ്ടു് എല്ലാ രാജ്യങ്ങളിലും സിഗ്നലിങ്ങിനു് ഇലക്ട്രോണിക് ഉപകരണങ്ങൾ സ്ഥാപിച്ചിരിക്കുന്നു. ഡ്രൈവർക്കു പിശകു വന്നാൽ ഈ ഉപകരണങ്ങൾ സഹായത്തിനെത്തും. ഇലക്ട്രോണിക് വിപ്ലവം ഇന്ത്യൻ റെയിൽവേയിലും വ്യാപിപ്പിക്കാൻ ശ്രമം നടന്നു. ഹൗറായ്ക്കും മുഗൾസരായിക്കും ഇടയിൽ ഇലക്ട്രോണിക് ഉപകരണങ്ങൾ പരീക്ഷണാർത്ഥം സ്ഥാപിക്കപ്പെട്ടു. പക്ഷേ, മൂന്നുമാസം കഴിഞ്ഞപ്പോൾ ആരോ അതു് കട്ടുകൊണ്ടുപോയി. യാത്രക്കാരുടെ രക്ഷ ഉറപ്പിക്കുന്ന ഉപകരണങ്ങൾ കട്ടുകൊണ്ടുപോകുന്ന നാട്ടിൽ ഇലക്ട്രോണിക് വിപ്ലവം വേണ്ടെന്നുതന്നെ ഒടുവിൽ തീരുമാനിക്കപ്പെട്ടു. അതോടെ യമപുരിയിലേക്കുള്ള പാത കൂടുതൽ തെളിയുകയും ചെയ്തു.

അപകടത്തിൽ കൊല്ലപ്പെട്ട ഒരു യാത്രക്കാരൻെറ ജഡം തൂങ്ങിക്കിടക്കുന്നു



# ദ്രൗപതിയുടെ പാട്ടുകാരൻ

**കൗമുദി ന്യൂസ് സർവീസ്**

പള്ളിക്കുന്നിൽ, നരേന്ദ്രദേവ് നഗർ കോളനിയിലെ പതിനെട്ടാം നമ്പർ വീടിനുമുന്നിൽ ഞങ്ങൾ സംശയിച്ചു നിന്നു. വീടിൻെറ ഭിത്തിയിൽ വി. എസ്. നായർ എന്ന ചെറിയ ഇംഗ്ലീഷ് ബോർഡുണ്ടായിരുന്നു. ആരാണ് വി. എസ്. നായർ എന്നു ഞങ്ങൾക്കു് അറിയില്ലായിരുന്നു. ഞങ്ങൾ അന്വേഷിച്ചെത്തിയതു് മലയാളികൾ ഓർക്കാറില്ലാത്ത വി. ഉണ്ണികൃഷ്ണൻനായർ എന്ന കവിയെയായിരുന്നു. ഞങ്ങൾക്കു കാത്തുനിൽക്കേണ്ടിവന്നില്ല. ഉള്ളിൽനിന്നു് സ്വാഗതം ലഭിച്ചു. ഞങ്ങൾ കവിയെ തിരക്കുകയായിരുന്നു. വളരെ അവ്യക്തമായി കവിയുടെ ഒരു പഴയ ചിത്രം എൻെറ മനസ്സിലുണ്ടായിരുന്നു. പൂമുഖത്തേക്കു കാലെടുത്തുവയ്ക്കുവേ ചിരിച്ചുകൊണ്ടു നിൽക്കുന്ന കവിയുടെ രൂപം എനിക്കു വ്യക്തമായി. കറുത്ത ഫ്രെയിമിട്ട കണ്ണടയ്ക്കുള്ളിലൂടെ കവി ഞങ്ങളെ നോക്കി.

വള്ളത്തോളിൻെറയും ആശാൻെറയും, ഉള്ളൂരിൻെറയും, കുട്ടമത്തിൻെറയും കാലത്തു് നിന്നു് കവിതയെഴുത്താരംഭിച്ച വി. ഉണ്ണികൃഷ്ണൻ നായരെന്ന ഈ കവി എന്തുകൊണ്ടോ മലയാളികളുടെ ആത്മാവിലൂടെ കടന്നുപോയില്ല. ലക്ഷ്മണവിഷാദവും സത്യവതിയും, ദ്രൗപദിയുമെഴുതിയ ഉണ്ണികൃഷ്ണൻ നായരെ മലയാളികൾ വിസ്മരിച്ചതാണോ എന്തോ. കാലംതെററി അവസാനം, കേരള സാഹിത്യ അക്കാഡമി ഉണ്ണികൃഷ്ണൻ നായരുടെ മുന്നിലേക്കു കടന്നുചെന്നിരിക്കുന്നു. കേശവദേവിനും ബഷീറിനും വിശിഷ്ടാംഗത്വവും ഫെല്ലോഷിപ്പും നൽകി ബഹുമാനിച്ച അക്കാഡമി ജനുവരി 27-ന് ഉണ്ണികൃഷ്ണൻ നായർക്കു് വിശിഷ്ടാംഗത്വവും പൊന്നാടയും ഫെല്ലോഷിപ്പും നൽകി. ജനുവരി ഇരുപത്തിയാറിലെ മദ്ധ്യാഹ്നത്തിലാണ് ഞങ്ങൾ കവിയെ കാണാൻ ചെന്നതു്. ശാന്തമായി അദ്ദേഹം ഞങ്ങളോടു സംസാരിച്ചു. വിടർന്ന ആ മുഖത്തു് വാർദ്ധക്യത്തിൻെറ ചുളിവുകൾ ഉണ്ടായിരുന്നു. പക്ഷേ കവിയുടെ വാക്കുകൾ ഇടറിയിരുന്നില്ല. ഇടയ്ക്കു ഞാൻ അദ്ദേഹത്തോടു് അക്കാഡമിയുടെ ഫെല്ലോഷിപ്പിനെപ്പററി ചോദിച്ചു. മെല്ലെ ഒന്നു ചിരിച്ചുകൊണ്ടു് അദ്ദേഹം പറഞ്ഞു: "1945-ൽ എനിക്കു് ഉദ്യോഗജീവിതത്തിലെ ഏററവും വലിയ ബഹുമതിയായിരുന്ന 'റാവുസാഹിബ്' പദവി ലഭിച്ചു. അക്കാലത്തു് ഉദ്യോഗത്തിൽ നിന്നു് റിട്ടയർ ചെയ്യാറാകുമ്പോൾ കൊടുക്കാറുള്ള ബഹുമതി. ബഹുമതി ലഭിച്ചു് അഞ്ചുവർഷം കഴിഞ്ഞപ്പോൾ ഞാൻ റിട്ടയർ ചെയ്തു. അതായതു് ഉദ്യോഗസ്ഥനെ സർവീസിൽ ആവശ്യമില്ലാതെവരുമ്പോഴാണ് സർക്കാർ, 'റാവുസാഹിബ്' കൊടുത്തു് അയാളെ പറഞ്ഞുവിടുന്നതു്. അക്കാഡമി ഫെല്ലോഷിപ്പ് പ്രഖ്യാപിച്ചപ്പോഴും എനിക്കു് അങ്ങനെ തോന്നി. എന്നെക്കൊണ്ടു് സാഹിത്യത്തിനു് ഇനി ഉപയോഗമില്ലെന്നു് അക്കാഡമി പ്രഖ്യാപിക്കുകയാണോ എന്നു് എനിക്കറിയില്ല." ഏറെനേരം അദ്ദേഹം നിശ്ശബ്ദനായിരുന്നു. പൂമുഖത്തു് അപ്പോൾ വെയിൽനാളങ്ങൾ ഉണ്ടായിരുന്നില്ല. ഞാൻ മദ്ധ്യാഹ്നത്തിലെത്തിയ ചിത്രശലഭത്തെ നോക്കിയിരുന്നു. കവി വീണ്ടും സംസാരിച്ചു: "അല്ലെങ്കിൽ എൻെറ പ്രതിഭയൊക്കെ എന്നേ മങ്ങിപ്പോയിരിക്കുന്നു. നാലു ദിവസം ശ്രമിച്ചാലും ഇന്നെനിക്കു നാലുവരി കവിത എഴുതാൻ കഴിയില്ല. ഇപ്പോൾ അക്കാഡമി എനിക്കിതു തരേണ്ടിയിരുന്നില്ലെന്നു തോന്നുന്നു. പത്തു വർഷം മുമ്പായിരുന്നുവെങ്കിൽ എനിക്കു് ആഹ്ലാദം തോന്നുമായിരുന്നു. അന്നെനിക്കു് അതൊരു പ്രോത്സാഹനമാകുമായിരുന്നു. ഇപ്പോൾ എനിക്കു് ഒന്നും തോന്നുന്നില്ല. എന്നിലെ സാഹിത്യകാരൻ എന്നേ ഉറങ്ങിക്കഴിഞ്ഞു." ഞാൻ കവിയുടെ കണ്ണുകളിലേക്കു നോക്കി. നനയാൻ വേണ്ടി ആ മിഴിത്തടങ്ങൾ അടഞ്ഞില്ല. ഭ്രൂമുഖത്തെ അരമതിലും കഴിഞ്ഞു കണ്ണുകൾ അകലേക്കു പോയിരിക്കുന്നു.

ഉണ്ണിക്കൃഷ്ണൻ നായർ



### ഒരു തലമുറ മറന്ന കവി

എനിക്കു് ഈ കവിയെ മനസ്സിലാകില്ല, എൻെറ തലമുറയ്ക്കും. ലക്ഷ്മണവിഷാദവും, സത്യവതിയും, ദ്രൗപതിയും എൻെറ തലമുറയ്ക്കു് അപരിചിതമാണ്. വനകുസുമവും കാലടിപ്പാടുകളും കെടാവിളക്കുമെഴുതിയ കവി എൻെറ തലമുറയുടെ കാവ്യബോധത്തിൽ നിന്നും എത്രയോ അകലെയാണ്. എങ്കിലും ഞാൻ കവിയുടെ ഹൃദയത്തിൻെറ ഉള്ളിലേക്കു നോക്കി, കവിയുടെ ദർശനങ്ങൾ കാണാനല്ല, ഉണ്ണികൃഷ്ണൻ നായർ എന്ന വലിയ മനുഷ്യനെക്കാണാൻ. ആ ഹൃദയത്തിൻെറ ഉള്ളിൽ കാലത്തിൻെറ മങ്ങാത്ത ചിത്രങ്ങളുണ്ടായിരുന്നു. വള്ളത്തോളും ആശാനും ഉള്ളൂരും കുട്ടമത്തും കേശവമേനോനും പുത്തേഴനും ശങ്കരക്കുറുപ്പുമൊക്കെ ഉണ്ണികൃഷ്ണൻ നായരുടെ ഹൃദയത്തിൽ ജീവിക്കുന്നുണ്ടായിരുന്നു. പുത്തേഴനിൽ നിന്നു കവി തുടങ്ങി. അപൂർവ്വമായ ഒരു ബന്ധത്തിൻെറ കഥയായിരുന്നു അതു്. മലയാളകവിതയിൽ ആ ബന്ധം ഒരു മാററത്തിനുകൂടി വഴിവച്ചു. കൂട്ടകവിതാപ്രസ്ഥാനം നിലനിന്നിരുന്ന കാലം. അക്കാലത്തു പുത്തേഴനും ഉണ്ണികൃഷ്ണൻനായരും മദ്രാസിൽ പഠിക്കുകയായിരുന്നു. കൂട്ടകവിതാപ്രസ്ഥാനത്തെ ഒന്നു കളിയാക്കണമെന്നു് അവർക്കു തോന്നി. പുത്തേഴൻെറ വീട്ടിൽ ഒത്തുകൂടി. മൂന്നാളുകൾ ചേർന്നു് ഏഴാളുകളുടെ പേരുവച്ചു് കവിതയെഴുതി 'കവനകൗമുദി'ക്കു് അയച്ചുകൊടുത്തു. കവനകൗമുദി പത്രാധിപർ കൃഷ്ണവാര്യർക്കു് മൂന്നു പേരുകളേ പരിചയമുണ്ടായിരുന്നുള്ളൂ. മററുള്ളവർ ആരൊക്കെയാണെന്നു് അദ്ദേഹം അന്വേഷിച്ചു. പിന്നീടു് അതു മനസ്സിലാകുമെന്നു് പുത്തേഴനും കൂട്ടരും മറുപടി എഴുതി. കവിത പ്രസിദ്ധീകരിച്ചു. അപ്പോഴാണ് അതു് ഒരു കള്ളക്കളിയാണെന്നു് പലർക്കും മനസ്സിലായതു്. കുറെപ്പേർ വട്ടമിട്ടിരുന്നു് കവിതയെഴുതുന്ന ആ പരിപാടി അതോടെ അവസാനിച്ചു. പുത്തേഴത്തു രാമൻമേനോൻെറ സമാഹാരത്തിൽ 'പരിത്യക്തത' എന്ന തലക്കെട്ടിൽ അതു് എഴുതിയിട്ടുണ്ടു്. പുത്തേഴനുമായുള്ള ആത്മബന്ധത്തിൻെറ നിഴലുകൾ ഉണ്ണികൃഷ്ണൻ നായരുടെ കണ്ണുകളിലുണ്ടായിരുന്നു. പുത്തേഴൻെറ മരണശേഷം, തൻെറ 'ദ്രൗപദി'ക്കു് പുത്തേഴൻ അവാർഡ് ലഭിച്ചതു് ഓർത്തുകൊണ്ടു് കവി വികാരഭരിതനായി. അവസാനകാലത്തു് കണ്ണിനു തിമിരം ബാധിച്ചു കിടപ്പിലായ പുത്തേഴ

ന്റെ ചിത്രങ്ങൾ ഒരുപക്ഷേ കവിയുടെ മനസ്സിലൂടെ കടന്നുപോയിരിക്കണം.

വള്ളത്തോൾ പ്രസ്ഥാനത്തിന്റെ അവശേഷിക്കുന്ന കണ്ണിയാണ് ഉണ്ണികൃഷ്ണൻ നായർ. വള്ളത്തോൾ പ്രസ്ഥാനത്തിന്റെ ചൂരും ചൂടും നേടി കവി വളർന്നു. വള്ളത്തോളിന്റെയും കൂട്ടമത്തിന്റെയും ചുവടുവച്ചു നീങ്ങിയ കവി പക്ഷേ, കാലത്തിന്റെ പ്രവാഹത്തിനു നേരെ ശബ്ദിച്ചില്ല. കാലത്തിനെതിരെ ഒരു വിരലുയർത്താൻപോലും കവി തയ്യാറായില്ല. വാക്കുകൾകൊണ്ട് അഗ്നിജ്വാലകൾ സൃഷ്ടിക്കാതെ, കവി ശാന്തനായി പാടി. സ്വാതന്ത്ര്യസമരത്തിന്റെ തീ നാളങ്ങൾപോലും ഈ കവിയുടെ മനസ്സിൽ പടർന്നു കത്തിയില്ല. തന്റെ മുന്നിലൂടെ തീക്കാറ്റുകൾ കടന്നുപോകുമ്പോഴും കവി നിശ്ശബ്ദനായിരുന്നു.

പൂമുഖത്തെ ചാരുകസേരയിൽ ചാഞ്ഞിരുന്ന കവിയോട് ഞാൻ ആ പഴയ കാലത്തെപ്പറ്റി ചോദിച്ചു. എന്തുകൊണ്ട് നിങ്ങൾ സ്വാതന്ത്ര്യത്തിന്റെ ഗായകനായില്ല? കഷണ്ടികയറിയ തല മെല്ലെ ചരിച്ചുവച്ച് കവി മുറ്റത്തേക്കു നോക്കിയിരുന്നു. എന്നിട്ട് പറഞ്ഞു: "എനിക്കതു കഴിഞ്ഞില്ല." ഇരുപതുകളുടെ ആരംഭത്തിൽനിന്ന് എഴുതിത്തുടങ്ങുകയും വള്ളത്തോൾ പ്രസ്ഥാനത്തിന്റെ ചുറ്റുവട്ടത്തുനിന്ന് കാവ്യസൃഷ്ടികൾ നടത്തുകയും ചെയ്ത കവി കാലങ്ങൾക്കു പിന്നിലേക്കു കടന്നുപോയി. ആത്മാവിന്റെ മുന്നിലൊരു മറവുമില്ലാതെ കവി പറഞ്ഞു: "നിങ്ങൾ ആ കാലങ്ങൾ മനസ്സിലാക്കണം. ഞാൻ അന്നൊരു ഉദ്യോഗസ്ഥനായിരുന്നു. സ്വാതന്ത്ര്യസമരങ്ങളെ അനുകൂലിച്ചെഴുതിയാൽ ഉദ്യോഗം തെറിച്ചുപോകും. എനിക്ക് ഒരു വലിയ കുടുംബമുണ്ടായിരുന്നു. ആ കുടുംബത്തെ സംരക്ഷിക്കേണ്ട ചുമതലയും." വള്ളത്തോളിനെപ്പോലെ സ്വാതന്ത്ര്യത്തിനുവേണ്ടി പാടാൻ ഉണ്ണികൃഷ്ണൻനായർക്കു കഴിഞ്ഞില്ല. ഒരുതരം നിസ്സംഗതയോടെ സ്വാതന്ത്ര്യസമരപ്രസ്ഥാനത്തെ അദ്ദേഹം നോക്കിക്കണ്ടു. ഒന്നും മറച്ചുവയ്ക്കാതെ കവി പറഞ്ഞു: "എനിക്കു ആത്മരക്ഷയായിരുന്നു പ്രധാനം."

ഒരുപക്ഷേ, കൈയിലിരുന്ന ഉദ്യോഗത്തിന്റെ താലങ്ങൾ വലിച്ചെറിയുവാൻ കഴിഞ്ഞിരുന്നെങ്കിൽ, സ്വാതന്ത്ര്യത്തിന്റെ ഗായകനാകാൻ കഴിഞ്ഞിരുന്നെങ്കിൽ...എങ്കിൽ ഉണ്ണികൃഷ്ണൻനായർ മറ്റൊരുതരത്തിലായിരിക്കുമോ മലയാളസാഹിത്യത്തിൽ അറിയപ്പെടുക? തീർച്ചയായും ഈ ചോദ്യത്തിൽ അർത്ഥമില്ല. എങ്കിലും അർത്ഥമില്ലാത്ത ഈ ചോദ്യം ഞാൻ കവിയോടു ചോദിച്ചു. "ഞാൻ അങ്ങനെയൊന്നും ആഗ്രഹിച്ചിട്ടില്ല. ഉദ്യോഗം വലിച്ചെറിഞ്ഞ് സാഹിത്യകാരനാകാനുള്ള ആഗ്രഹമൊന്നും എനിക്കുണ്ടായില്ല. സാഹിത്യംകൊണ്ട് ജീവിക്കാൻ കഴിയുമെന്നു തോന്നിയിരുന്നുമില്ല. ഉദ്യോഗജീവിതത്തിലെ വിശ്രമവേളകൾ ആനന്ദപ്രദമാക്കാനാണ് ഞാൻ എഴുതിയത്. വെറുതെ ഒരു നേരംപോക്കിന്. എനിക്കു തോന്നിയരീതിയിൽ ഞാൻ എഴുതി. അതിന്റെയൊക്കെ മൂല്യം വിലയിരുത്തേണ്ടതു് ഞാനല്ലല്ലോ. പിന്നെ രാഷ്ട്രീയത്തോട് എനിക്ക് ഒരിക്കലും പ്രത്യേകമായ ആഭിമുഖ്യങ്ങളൊന്നും തോന്നിയിരുന്നില്ല."

## വിവാദത്തിനു നടുവിൽ

കവി പിന്നെ വള്ളത്തോളിലേക്കു തെന്നിപ്പോയി. "വള്ളത്തോളുമായി ബന്ധപ്പെട്ടതു് അവിചാരിതമായിട്ടായിരുന്നു. വള്ളത്തോളിന്റെ 'ചിത്രയോഗം' പ്രസിദ്ധപ്പെടുത്തിയ കാലം. കുമാരനാശാൻ 'വിവേകോദയത്തി'ൽ 'ചിത്രയോഗത്തിന്' ഒരു നിരൂപണമെഴുതി, വള്ളത്തോൾക്കവിതയെ അതിനിശിതമായി വിമർശിച്ചുകൊണ്ട്. 'ചിത്രയോഗം', കാളിദാസന്റെ പ്രസിദ്ധശ്ലോകങ്ങളുടെ നിർല്ലജ്ജമായ ആശയമോഷണമാണെന്ന് ആശാൻ എഴുതി. കഥയാണെങ്കിൽ പഴയ പന്നാസ്. പല ശ്ലോകങ്ങളിലും രണ്ടു പദങ്ങളുടെ ഇടയ്ക്കുവച്ച്, പദങ്ങളുടെ കഴുത്തുകളെ നിർദ്ദയമായി പിരിച്ചൊടിച്ചിരിക്കയാണെന്നും അതു കാണുമ്പോൾ ഭാഷാപ്രണയികൾക്കു ദയ മാത്രമല്ല ചിലപ്പോൾ ക്രോധവും തോന്നും എന്നായിരുന്നു ആശാന്റെ വിമർശനം. ഏതാണ്ട് വ്യക്തിവിദ്വേഷത്തിന്റെ വക്കോളമെത്തിയിരുന്ന അക്കാലത്തു് മഹാകവികൾ തമ്മിലുള്ള ബന്ധം. തന്റെ ആരാധനാവിഗ്രഹത്തിനെതിരെയുള്ള ഈ വിമർശനം ഉണ്ണികൃഷ്ണൻനായരെപ്രകോപിപ്പിച്ചു. "എനിക്കന്ന് ഇരുപത്തിരണ്ടുവയസ്സ്. ഞാൻ ആശാന് ശക്തിയായ ഒരു മറുപടി എഴുതി. പ്രസിദ്ധീകരിക്കുമെന്നു കരുതിയതേയില്ല. പക്ഷേ, ആശാൻ എന്റെ മറുപടി പ്രസിദ്ധപ്പെടുത്തി. കൂട്ടത്തിൽ, ആ മറുപടിക്കു പ്രത്യാഖ്യാനമെന്നോണം വലിയൊരു ലേഖനം, തന്റെ വാദഗതികളെ ശരിവച്ചുകൊണ്ട് ആശാൻ എഴുതുകയും ചെയ്തു." ആശാന്റെ വിശദീകരണത്തിന് ഉണ്ണികൃഷ്ണൻനായർക്ക് വീണ്ടും ഒരു മറുപടി എഴുതേണ്ടിവന്നു. ആ ഘട്ടത്തിലാണ് വള്ളത്തോളുമായി ബന്ധപ്പെടാൻ ഇടയായതു്. വള്ളത്തോൾക്കവിതകളുടെ ചില വിശദീകരണങ്ങൾ വള്ളത്തോളിൽ നിന്നുതന്നെ ശേഖരിക്കേണ്ടിയിരുന്നു. രാമകൃഷ്ണപിള്ള വഴി വള്ളത്തോളിന് എഴുതി. ഉണ്ണികൃഷ്ണൻ നായർ രണ്ടാമതൊരു മറുപടികൂടി എഴുതിയെങ്കിലും ആശാൻ അതു പ്രസിദ്ധീകരിച്ചില്ല. പിന്നീട് 'കൈരളി' മാസികയിൽ അതു് രണ്ടു ലക്കങ്ങളായി പ്രസിദ്ധീകരിച്ചു. എങ്കിലും ഈ വിവാദങ്ങൾക്കിടയിലൊന്നും മഹാകവിയെ നേരിട്ട് കാണാൻ കഴിഞ്ഞിരുന്നില്ല. വീണ്ടും എത്രയോ നാൾ കഴിഞ്ഞ്, മദ്രാസിലെ കേരളസമാജത്തിന്റെ വാർഷികദിനത്തിലാണ് ഉണ്ണികൃഷ്ണൻ നായർ ആദ്യമായി വള്ളത്തോളിനെ കാണുന്നതു്. ആ ദിവസം ഓർത്തുകൊണ്ട് ഉണ്ണികൃഷ്ണൻ നായർ വികാരഭരിതനായി: "സമ്മേളനവേദിയുടെ നടുവിൽ വള്ളത്തോൾ ഇരിക്കുകയായിരുന്നു. ഇരുവശങ്ങളിലുമായി ഞാനും ചേലനാട്ട് അച്യുതമേനോനും. ഞങ്ങൾ ഇരുവരുടെയും തോളത്തു് കൈയിട്ടുകൊണ്ട് മഹാകവി പറഞ്ഞു: 'എന്റെ രണ്ടു കൈകളാണിവർ...'" വള്ളത്തോളിന്റെ ശൈലിയും ശീലുമായി കാവ്യജീവിതം നടത്തിയ വള്ളത്തോളിന്റെ ഈ ജീവചരിത്രകാരൻ ഞങ്ങളുടെ മുന്നിലിരുന്ന് ആ മഹാപ്രതിഭയുടെ ഓർമ്മകളിൽ നഷ്ടപ്പെടുകയായിരുന്നു.

ഇരുപത്തിയേഴിൽപ്പരം കൃതികൾ ഉണ്ണികൃഷ്ണൻ നായർ മലയാളസാഹിത്യത്തിനു നൽകി.

ടാഗോർകൃതികളുടെ സൗന്ദര്യമായിരുന്നു ഉണ്ണികൃഷ്ണൻ നായരെ ടാഗോർകൃതികൾ വിവർത്തനം ചെയ്യുന്നതിനു പ്രേരിപ്പിച്ചതു്. 'മോഡേൺ റിവ്യൂ'വിൽ വന്ന ഇംഗ്ലീഷ് പരിഭാഷകളിലൂടെയാണ് ടാഗോർ സാഹിത്യവുമായി പരിചയപ്പെടുന്നതു്. ക്രമം മുതൽപ്പോൾ ടാഗോർകൃതികൾ മൂലരൂപത്തിൽത്തന്നെ ആസ്വദിക്കുന്നതിനുവേണ്ടി ബംഗാളി പഠിച്ചു. തുടർന്ന് ടാഗോർകൃതികൾ മലയാളത്തിലേക്കു തർജ്ജമചെയ്യാൻ അനുവാദം ചോദിച്ചു. ടാഗോർ സമ്മതിക്കുകയും ചെയ്തു. ടാഗോറിന്റെ സഹോദരിയായ സ്വർണ്ണകുമാരീദേവിയുടെ ഒരു നോവലാണ് ഉണ്ണികൃഷ്ണൻ നായർ ആദ്യമായി പരിഭാഷപ്പെടുത്തിയതു്. 'ഫാറ്റൽ ഗാർലൻഡ്' എന്ന ആ പുസ്തകം 'മാലതീമാല' എന്നപേരിൽ മലയാളത്തിൽ പ്രസിദ്ധപ്പെടുത്തി. ടാഗോറിന്റെ ഒട്ടനവധി, കൃതികൾ വിവർത്തനംചെയ്തു. ബങ്കിംചന്ദ്ര ചാറ്റർജിയുടെ 'രാധാറാണി' എന്ന കൃതിയും.

ഉണ്ണികൃഷ്ണൻനായരുടെ 'കാലടിപ്പാടുകൾ' എന്ന ഗ്രന്ഥത്തിനു 1952-ൽ മദ്രാസ് ഗവൺമെന്റിന്റെ സമ്മാനം ലഭിച്ചു. തൃപ്പൂണിത്തുറ സാഹിത്യസദസ്സ് 1954-ൽ അദ്ദേഹത്തിന് 'സാഹിത്യനിപുണൻ' എന്ന ബഹുമതി നൽകി. പരീക്ഷിത്ത് തമ്പുരാനിൽനിന്ന് അന്നു സ്വീകരിച്ച ആ ബഹുമതിയാണ് തന്റെ സാഹിത്യജീവിതത്തിലെ ഏറ്റവും ആനന്ദകരമായ സന്ദർഭമെന്ന് ഉണ്ണികൃഷ്ണൻ നായർ ഓർക്കുന്നു. 1977-ൽ 'ദ്രൗപദി'ക്കു പുത്തേഴൻ അവാർഡും കിട്ടി. കേന്ദ്രസാഹിത്യ അക്കാഡമിയിലും കേരള സാഹിത്യ അക്കാഡമിയിലും ജ്ഞാനപീഠം ഉപദേശക കമ്മിറ്റിയിലുമൊക്കെ അംഗമായിരുന്ന കവിയെ ബഹുമാനിക്കാൻ കേരള സാഹിത്യഅക്കാഡമിക്ക് അദ്ദേഹത്തിന്റെ തൊണ്ണൂറാം വയസ്സുവരെ കാത്തിരിക്കേണ്ടിവന്നതു് ഒരുപക്ഷേ യാദൃച്ഛികമാകാം. സ്വന്തം പുറന്തോട്ടിനുള്ളിൽ നിന്ന് പുറത്തു കടക്കാൻ മടിച്ച ഒരു കവിയുടെ ദുര്യോഗമാകാമിതു്. അല്ലെങ്കിൽ ഈ അക്കാഡമി അവാർഡിൽ എന്തിരിക്കുന്നുവെന്നു ചോദിക്കാം. പണ്ട്, തന്നെ നോക്കി, മഹാകവി ഉള്ളൂർ പറഞ്ഞ കാര്യമാണു കവി ഓർത്തതു്: "നിങ്ങൾ ഇങ്ങനെ അറിയപ്പെടാത്ത കവിയായി നടന്നിട്ടു കാര്യമില്ല. പേരും പ്രശസ്തിയുമാണ് ഒരു കവിക്ക് ആവശ്യം. അതിനുവേണ്ടി നിങ്ങൾ എന്തെങ്കിലും ചെയ്യണം." പക്ഷേ, ഉണ്ണികൃഷ്ണൻ നായർ ഒന്നും ചെയ്തില്ല. തന്റെ സംതൃപ്തിക്കുവേണ്ടി മാത്രം അദ്ദേഹം എഴുതി. എഴുതിയതൊന്നും നാലുപേരുടെ



ഉണ്ണികൃഷ്ണൻനായരും കുടുംബവും

മുന്നിൽ കൊട്ടിഘോഷിച്ചുമില്ല. അവസാനം ഉണ്ണികൃഷ്ണൻ നായർ ഉണ്ണികൃഷ്ണൻ നായരിൽമാത്രം ഒതുങ്ങി. എന്നുകരുതി അവാർഡുകളോ മറ്റോ കിട്ടാത്തതിൽ കവിക്കു കുണ്ഠിതമുണ്ടെന്നു ധരിക്കരുതു്. "ഞാൻ അങ്ങനെയൊന്നും ചിന്തിച്ചിട്ടേയില്ല. അവാർഡുകൾ കിട്ടത്തക്ക രീതിയിൽ ഞാനെന്തെങ്കിലും എഴുതിയിട്ടുണ്ടോയെന്ന് എനിക്ക് അറിയില്ല. എന്റെ സന്തോഷത്തിനുവേണ്ടി ഞാൻ ചിലതൊക്കെ എഴുതി. അതു നല്ലതാണെന്ന് ആരെങ്കിലും പറയുന്നതുകേൾക്കുമ്പോൾ സന്തോഷം തോന്നും, അത്രേയുള്ളൂ. ഒന്നും കണ്ടുകൊണ്ടല്ല ഞാൻ എഴുതിയതു്. എല്ലാം ജീവിതത്തിലെ ചില യാദൃച്ഛികതകളായിരുന്നു."

## ആൾക്കൂട്ടത്തിൽ നിന്നകലെ

ഉത്തര മലബാറിൽ, കണ്ണൂരിനടുത്ത്, പള്ളിക്കുന്നിൽ 1893-ലാണ് ഉണ്ണികൃഷ്ണൻനായർ ജനിച്ചതു്. അച്ഛൻ ശങ്കരൻവീട്ടിൽ രാമക്കുറുപ്പ്. അമ്മ വാസുപുരത്തു് മാധവിയമ്മ. പഴയ 'സാൾട് അബ്കാരി' വകുപ്പിലെ ഒരു ഉദ്യോഗസ്ഥനായിരുന്നു അച്ഛൻ. കണ്ണൂർ മുനിസിപ്പൽ ഹൈസ്കൂളിലും തലശ്ശേരി ബ്രണ്ണൻ കോളേജിലും മദ്രാസ് ക്രിസ്ത്യൻ കോളേജിലും വിദ്യാഭ്യാസം നടത്തിയ ഉണ്ണികൃഷ്ണൻ നായർ 1913-ൽ ഇംഗ്ലീഷും തത്വശാസ്ത്രവുമെടുത്തു് ഒന്നാം ക്ലാസിൽ ബി.എ. പാസായി. തുടർന്ന് രണ്ടുമാസം ബ്രണ്ണൻ കോളേജിലെ ലോജിക് ലക്ചററായി ജോലിനോക്കിയശേഷം, പിന്നീട് മദ്രാസ് സെക്രട്ടറിയേറ്റിലും ആദായനികുതി വകുപ്പിലും ഉദ്യോഗസ്ഥനായി. 1950-ൽ ഒഫീസയിൽ സെയിൽസ് ടാക്സ് കളക്ടറായിരിക്കെ, ഉദ്യോഗജീവിതത്തിൽ നിന്നു റിട്ടയർ ചെയ്തു. ഉദ്യോഗത്തിൽ നിന്നു പിരിഞ്ഞശേഷം ഏറെനാൾ കേരള സാഹിത്യ അക്കാഡമിഅംഗമായി പ്രവർത്തിച്ചിരുന്ന അദ്ദേഹം 1953-ൽ അക്കാഡമിയുടെ സെക്രട്ടറിയുമായിരുന്നു. പക്ഷേ, ആ സ്ഥാനത്ത് അദ്ദേഹം ഏറെനാൾ തുടർന്നില്ല. സ്റ്റേറ്റ് ഗവണ്മെന്റുമായുണ്ടായ ചില അഭിപ്രായവ്യത്യാസങ്ങളെ തുടർന്ന്, അക്കാലത്ത് അക്കാഡമിപ്രസിഡന്റ് സ്ഥാനം വഹിച്ചിരുന്ന കെ. പി. കേശവമേനോൻ രാജിവച്ചപ്പോൾ, കേശവമേനോന്റെ അഭിപ്രായങ്ങളെ പിന്താങ്ങികൊണ്ട് ഉണ്ണികൃഷ്ണൻ നായരും സെക്രട്ടറിസ്ഥാനം രാജിവച്ചു.

ഉണ്ണികൃഷ്ണൻനായർക്ക് ഒരു പുത്രനും രണ്ട് പുത്രിമാരുമുണ്ട്. ഭാര്യ ഗൗരിഅമ്മയ്ക്ക് എഴുപത്തിനാലു വയസ്സായി. മകൻ രാമചന്ദ്രൻ ആകാശവാണി ജമ്മു നിലയത്തിന്റെ ഡയറക്ടറാണ്. മൂത്തമകൾ ജാനകിയുടെ ഭർത്താവ് സെൻട്രൽ റവന്യൂബോർഡ് ഉദ്യോഗസ്ഥനായിരുന്ന വി. ശ്രീധരൻനായരാണ്. അദ്ദേഹം സർവീസിൽനിന്ന് റിട്ടയർചെയ്തു. നരേന്ദ്രദേവ് നഗർ കോളനിയിൽ വാടകവീട്ടിൽ കഴിയുന്ന ശ്രീധരൻനായരോടും ജാനകിയോടുമൊപ്പമാണ് ഉണ്ണികൃഷ്ണൻ നായരും ഭാര്യയും ഇപ്പോൾ താമസിക്കുന്നതു്. ലാ മിനിസ്ട്രിയിൽ ഉദ്യോഗസ്ഥനായിരുന്ന നാരായണനാണ് രണ്ടാമത്തെ മകൾ ലീലയുടെ ഭർത്താവ്. അദ്ദേഹവും സർവീസിൽനിന്ന് പിരിഞ്ഞു കഴിഞ്ഞു. ഇപ്പോൾ മദ്രാസിൽ താമസിക്കുന്നു.

## കവിയായി അറിയപ്പെടുന്നതിൽ ആഹ്ലാദം

സമയം ഏറെ കഴിഞ്ഞിരുന്നു. അപ്പോഴും കവി സംസാരിക്കുകയായിരുന്നു: "ഒരു റിട്ടയേർഡ് ഉദ്യോഗസ്ഥനായി അറിയപ്പെടാതെ ഒരു കവിയായി ജീവിക്കാൻ കഴിഞ്ഞതിൽ എനിക്ക് ആഹ്ലാദമുണ്ട്." കവിയുടെ കണ്ണുകൾ തിളങ്ങുന്നതു ഞാൻ കണ്ടു. കണ്ണട കൈയിലെടുത്തുകൊണ്ട്, കവി പറഞ്ഞു: "എങ്കിലും എനിക്കിപ്പോൾ ദുഃഖമുണ്ട്. എനിക്ക് ഒന്നും എഴുതാൻ കഴിയുന്നില്ല."

പഴയതുപോലെ രാവിലെ ഒരുമണിക്കൂർ കവി നടക്കും. നടത്തത്തെക്കുറിച്ച് പറയവെ, പെട്ടെന്ന് അദ്ദേഹം കോഴിക്കോടിനെയും കേശവമേനോനെയും ഓർത്തു. "ഉദ്യോഗത്തിൽനിന്ന് റിട്ടയർ ചെയ്തപ്പോൾ നേരെ കോഴിക്കോട്ടേക്കാണു വന്നതു്. അവിടെ വീടായി, താമസവും തുടങ്ങി. ഏറെനാൾ കഴിഞ്ഞപ്പോൾ വള്ളത്തോളും കേശവമേനോനും മരിച്ചു. ഞാൻ ഒറ്റപ്പെട്ടുവെന്ന് എനിക്കു തോന്നി. ഞാൻ മദ്രാസിലേക്കുപോയി. മദ്രാസിലാകട്ടെ ഞാൻ പരിചയപ്പെട്ടുവന്നിരുന്ന സാഹചര്യങ്ങൾ ആകെ മാറിയിരുന്നു." രണ്ടുമാസം മുമ്പ് ഉണ്ണികൃഷ്ണൻനായർ പള്ളിക്കുന്നിലേക്കു തിരിച്ചുവന്നു. ഇപ്പോൾ എന്തു തോന്നുന്നുവെന്ന് ഞാൻ ചോദിച്ചു: "ഇപ്പോഴും ഞാൻ ഒറ്റപ്പെട്ടവനായി തോന്നുന്നു. സുഹൃത്തുക്കൾ എല്ലാവരും പോയി. സംസാരിച്ചിരിക്കാൻപോലും ആരുമില്ല. ചിലരൊക്കെ ഞാൻ ഇവിടെയുണ്ടെന്നതു് അറിഞ്ഞില്ലെന്നുതന്നെ തോന്നുന്നു. ചെറുപ്പക്കാർക്ക് ഞാൻ അപരിചിതനാണ്. അല്ലെങ്കിൽ ഇങ്ങനെയൊന്നും പറഞ്ഞിട്ടു കാര്യമില്ലല്ലോ, ഇതൊക്കെ സംഭവ്യങ്ങളല്ലേ, കാലം വരുത്തുന്ന മാറ്റങ്ങൾ." ഉണ്ണികൃഷ്ണൻ നായർ ദീർഘമായി നിശ്വസിച്ചു. "തീർച്ചയായും എനിക്കു നിരാശയുണ്ട്. മറ്റൊന്നും ആലോചിച്ചിട്ടല്ല, ഈ ഒറ്റപ്പെടൽ ഓർത്തു്." കവിയുടെ മനസ്സിൽ മറ്റൊരു വിഷാദത്തിന്റെ നിഴൽക്കൂടി അലയിട്ടു— പത്നി ഗൗരിഅമ്മയെ ഓർത്തുള്ള ദുഃഖം. ആ അമ്മയുടെ മനസ്സിന്റെ താളം തെറ്റിയിരിക്കുന്നു. പൂമുഖത്തിരിക്കവേ, ഇടയ്ക്കിടെ, വാതില്ക്കലോളം വന്ന് മടങ്ങിപ്പോയ ഗൗരിഅമ്മ ഞങ്ങളെയും ദുഃഖിപ്പിച്ചു. ഫോട്ടോ എടുക്കവേ, നിലത്തേക്ക് നിസ്സംഗയായി നോക്കിയിരുന്ന ആ അമ്മയുടെ ചിത്രം എനിക്കു മറക്കാൻ കഴിയുന്നില്ല. ഇനിയും കവിയെസംസാരിപ്പിക്കുന്നതു് ശരിയല്ലെന്ന് എനിക്കു തോന്നി. യാത്ര ചോദിക്കവേ കവി പ[illegible]ഞ്ഞു: "ഇതുവരെ എല്ലാം ശ[illegible]ന്നു..." പിന്നെ കവി ഒന്നും [illegible]

കഥ

# ആരക്കു

പതിവുപോലെ കേളമാൻ കുന്നിൻ ചെരുവിലെ ഭഗവതിക്കാവിൽ പ്രദോഷം തൊഴാൻ എത്തി.

ഭഗവത് സേവകഴിഞ്ഞ് വേഗം പുറത്തു കടക്കുകയല്ല; ഇത്തിരി വെടിപറഞ്ഞു കൂടുകയാണു പതിവ്.

പതിവിനു വിപരീതമായി വെടിക്ക് അമരം കുറവായി തോന്നിയപ്പോഴാണ് വെളിച്ചപ്പാടിന് ആശങ്കയുണ്ടായത്. ആയതുകൊണ്ട് കോമരം ആരാഞ്ഞു:

ഇന്നെന്താ കേളമാനൊരു വല്ലായ്മ?

മാൻ പറഞ്ഞു:

ഒന്നും പറയണ്ട.

പറയാതെ നമ്മളെങ്ങനെ കാര്യമറിയും? കാര്യമറിയാതെ എങ്ങനെ കാര്യവിചാരം ചെയ്യും? കേളമാനെന്തായ്പ്പറയണ്? എന്നായി കോമരൻ.

ഞായംവയ്ക്കാൻ സംഗതി വരാത്തപ്പോഴെല്ലാം പൃഴ്ന്നിറങ്ങണ്ട ഗതികേട് വെളിച്ചപ്പാടിനുണ്ടാകാറുണ്ട്. പരിതസ്ഥിതിയെ തരണംചെയ്യാൻ പ്രത്യേക പരിശീലനം തനിയെ സിദ്ധമായതെന്നാണു വയ്പ്!

കേള മൂത്താര് പറഞ്ഞു:

കാൽമുട്ടിന്റെകീഴെ വല്ലാത്ത കഴപ്പ്. കുറച്ചുദിവസമായി തുടങ്ങിയിട്ട്. കുട്ടാക്കാറില്ല.

വാതത്തിന്റെ അസ്കിതയാണോ?

ആവോ. അറികവയ്യ.

വിശദമായി വിവരമറിയാൻ വെളിച്ചപ്പാട് ഒരു സൂക്ഷ്മനിരീക്ഷണം നടത്തി; മുട്ടതൊട്ട് ഞെരിയാണിവരെ കൂലങ്കഷമായിത്തന്നെ.

സ്വർണ്ണാലി നെല്ലിന്റെ നിറമാർന്ന കാരണവരുടെ കണങ്കാലിൽ അവിടവിടെ ഒത നിറക്കേടുണ്ട്. പാടുകൾക്കു നടുവിൽ പുളിങ്കുരുകണക്കെ ഉരുണ്ടുകൂടിയിരിക്കുന്നു. ചൊറിച്ചിലും വേദനയും കലശൽ!

നിരീക്ഷകൻ അനന്തരം നിർവ്വചിച്ചു:

കുരു ഉരുണ്ടുകൂടണം. പഴക്കണം. പൊട്ടണം. എന്നാലേ രക്ഷയുള്ളൂ.

അതിനെന്തുവേണം? കേളമാൻ വ്യഥാവിൽ ചോദിച്ചതാണ്.

കാലിനു പകരം കക്ഷത്തിലായിരുന്നെങ്കിൽ രക്ഷയുണ്ടാർന്നു.

എന്നാലോ?

അതിനൊരേക മൂലിപ്രയോഗം നോക്കാർന്നു.

അതെന്തെന്നായി.

വെളിച്ചപ്പാട ശ്ലോകം ചൊല്ലി:

ആമടോട് കലം കൊമ്പ്,
ആനക്കൊമ്പതിലുത്തമം;
പുളിച്ചതൈരിലരച്ചിട്ടാൽ,
കക്ഷത്തെക്കുരു പൊട്ടിടും!

ഓഹോ എന്ന് കേളമാൻ.

ശ്ലോകം ചൊല്ലിയ ചാരിതാർത്ഥ്യത്തിൽ വെളിച്ചപ്പാട് പുഞ്ചിരിച്ചുകൊണ്ടും, വേദനയുടെ കഠിനതകൊണ്ട് കേളമാൻ പുളഞ്ഞുകൊണ്ടും നിലകൊണ്ടു.

അപ്പോൾ അതങ്ങട് ഇതിലേയ്ക്ക് പരീക്ഷിക്കാൻ പററില്ലെന്നുണ്ടോ?

ഓരോന്നിനും ഓരോ വിധിയാണ്. പ്രമാണത്തിനു വിപരീതമായി പ്രവർത്തിച്ചാൽ പ്രകോപനമുണ്ടാകും; ദോഷമുണ്ടാകും എന്നർത്ഥം.

കാൽമുട്ടിനു കീഴിൽ കുരുക്കൾ പ്രത്യക്ഷപ്പെടുന്നതിന് പ്രതിവിധി പ്രമാണത്തിൽ കൊടുത്തിട്ടില്ലെന്നുണ്ടോ?

വെളിച്ചപ്പാട് ആലോചിച്ചുനോക്കി. പ്രമാണത്തിൽ കാണാതിരിക്കാൻ വഴിയില്ല.

ഉണ്ട്, ഉണ്ട്.

അതെന്താ? ഒന്നുകേൾക്കട്ടെ.

മുട്ടുകീഴിൽ മുഴകളുണ്ടാകിലോ കൂട്ടുകാരാ
ആട്ടിൻപാലിൽ കറുകയരച്ചിട്ടു
സേവിച്ചീടേണം!

വീട്ടിൽ അഞ്ചാറ് ആടുണ്ട്; പാടത്തു കറുകയും. ഇന്നുമുതൽക്കുതന്നെ സേവ തുടങ്ങാം.

തുടങ്ങാം. നാല്പാമരം ഈരണ്ടു കഴഞ്ചു വീതം രണ്ടിടങ്ങഴി വെള്ളത്തിൽ തിളപ്പിച്ച് മഞ്ഞപ്പൊടി ചേർത്തി കാലിന്മേൽ പാരുക.

പത്ഥ്യം വല്ലതുമുണ്ടോ?

വർജ്ജ്യങ്ങളായി പലതുമുണ്ട്.

എന്തെല്ലാമാണ്?

ഉപ്പ്, മുളക്, കടുക്, ജീരകം, അയമോദകം എന്നിവയും....

എരുവും രുചിയും വേണ്ടെന്നോ?

ഇന്തുപ്പും ഇഞ്ചിയും കുരുമുളകുമാകാം.

പിന്നെ?

തൈലസ്നേഹാദികളും.

ഇനീണ്ടോ?

വരാമ്പോണേള്ളൂ.

അതെന്താ?

നാരീസമ്പർക്കവും; ഇവയെല്ലാം വർജ്ജ്യങ്ങളാകുന്നു.

നാരിയായി യാതൊരു സമ്പർക്കവും നമുക്കില്ല.

നാണിയമ്മയു ചെറുപ്പമല്ലെന്നുണ്ടോ? വെളിച്ചപ്പാട് വിററടിച്ചു.

എന്നാൽ എനിക്കു ചെറുപ്പമല്ല!

വിമൺ ഗെററ് നോട്ടി അററ് ഫോർനോട്ട് ഫോർട്ടി എന്നറിയാമോ? (നാല്പതോടടുക്കുമ്പോൾ മദാലസമാർക്ക് മദം പൊട്ടും!)

പൊട്ടട്ടെ. നോനെന്താ?

നോനെന്താന്നോ! ഫലം ഒന്നുതന്നെയാണ്.

## മാർഷൽ



എന്നുവച്ചാൽ?

നാരിക്കു സമ്പർക്കമുണ്ടായാലും നരനുണ്ടായപോലെയാണ് എന്നുവയ്ക്കുക.

അതെങ്ങന്യാ?

കേൾമാനു ചൊടിവന്നു.

അതിന്റെ ശാസ്ത്രമതാണ്. ചൊടിച്ചതുകൊണ്ട് കാര്യമില്ല. മനസ്സുകൊണ്ടു നിനച്ചാലും പ്രാപിച്ചഫലമാണ്!

തീർത്ഥം സേവിച്ച് പൂവുചൂടി ഇരുകൈകളും കൂപ്പി ഭക്തിപുരസ്സരം പുമാൻ വിടവാങ്ങി:

ഭഗവതീശരണം!

കുന്നിറങ്ങി, പാടംതാണ്ടി, വീട്ടിൽ പ്രവേശിച്ച്, വിശേഷങ്ങൾ വിശദമായി നാണിയമ്മയെ പറഞ്ഞുകേൾപ്പിച്ചു. കാലിലെ കുരു കളിക്കാനുള്ളതല്ല. നേരാമ്മണ്ണും ഇരുന്നില്ലെങ്കിൽ തൊലയ്ക്കും! നല്ലപോലെ മനസ്സിലാക്കിക്കോ.



പിറേറന്നുമുതൽ പത്ഥ്യവും പ്രപാനവും തുടങ്ങി; മരുന്ന്, മന്ത്രം, നവരക്കിഴി, പിഴിഞ്ഞപാർച്ച, പിഴിച്ചിൽ, കാച്ചിക്കുത്ത്, പറഞ്ഞില്ലേ!

വീണ്ടും വെള്ളിയാഴ്ച പൊട്ടിയുദിച്ചപ്പോൾ കേളനായർ കുളിച്ചു ശുദ്ധമായി കാവിൽ പ്രവേശിച്ചു. പതിവിലധികം പ്രസന്നതയും പ്രസരിപ്പും! കാലിലെ സുഖക്കേടു സാരമില്ല.

വെളിച്ചപ്പാടെവിടെ?

സൂക്ഷിച്ചു നോക്കിയപ്പോൾ കർപ്പൂരമണ്ഡപത്തിന്റെ ഒരു മൂലയിൽ കുന്തിച്ചിരിക്കുന്നു. കാൽമുട്ടിനുകീഴിൽ രണ്ടു കൈകൊണ്ടും തലോടുകയാണ്. മ്ലാനത മുഖത്തിൽ മുഖരിച്ചുകാണാം.

കോമരത്തിന്നെന്താണൊരാമയം?എന്ന് കേളേട്ടൻ.

ദേവീ! ജഗതാംബികേ! ജഗന്മായേ!

വെളിച്ചപ്പാട് ദീർഘശ്വാസംവിട്ടു.

എന്താണാവോ?

നോനും കാൽമുട്ടുക്കീഴ് കുരുപ്രസാദാണ്.

എങ്ങൻത്ത്യാ?

കേൾമാന്റെ പോലത്ത്യാ.

എന്റെ ഒക്കെ മാറി.

അന്നു വർത്തമാനം പറഞ്ഞതിന്റെ പിറേറന്നു കാണാൻ തുടങ്ങിയതാണ് എന്റെ കാലിൽ!

ആട്ടിൻപാലിൽ കറുകയരച്ചിട്ട് സേവിച്ചുനോക്ക്യോ?

നോക്കി.

പത്ഥ്യം നോക്ക്യോ?

നോക്കി.

നാല്പാമരം തിളപ്പിച്ച് പാർന്നു നോക്ക്യോ?

നോക്കി.

വർജ്ജ്യമാനങ്ങളെല്ലാം വർജ്ജിച്ചു നോക്ക്യോ?

നോക്കി.

എന്നിട്ടോ?

എന്നിട്ടും പ്രകോപനം [illegible] കാണണ്!

ഹെന്ത്?

കേളമാൻ അമ്പരന്നു!

എങ്ങനെ അമ്പരക്കാതിരിക്കും? അതേ അസുഖത്തിന് വിധിപ്രകാരം മരുന്നും പത്ഥ്യവും ശീലിച്ച നോന് ഭേദമായിരിക്കുന്നു. അതുപദേശിച്ച കോമരത്തിന് ഭേദക്കുറവ് കാണുന്നില്ല! എന്തോ എവിടേയോ തകരാറുണ്ട്. സംശല്യ!

അപ്ളേയ്.

കേളക്കുറുപ്പ് സംശയദൃഷ്ട്യാ കോമരത്തിനെ വീക്ഷിച്ചു.

എന്തെന്ന് അയാൾ.

നാരീസമ്പർക്കം തനിക്കുണ്ടോന്ന്?

ഏയ്യ്.

നൊണ!

ഈ ഇരിക്കണ ഭഗവതിയാണ് ഇല്ല!

ഹെന്ത്! എന്നു കേളമാൻ വീണ്ടും.

എന്താ കേളാരേ?

കാർത്ത്യായനിക്കു ചെറുപ്പമല്ലെന്നുണ്ടോ?

ങ്ഹേ...?

വെളിച്ചപ്പാടിന്റെ പുരികം ചുളിഞ്ഞു; വളഞ്ഞു, മഴവില്ലുപോലെയായി. (വണ്ണങ്ങളില്ലെന്നുമാത്രം.)

അല്ല!

നാരിക്കു സമ്പർക്കമുണ്ടായാലും നരനുണ്ടായമാതിരിയാണെന്നല്ലേ ചൊല്ല്?

ഹെന്ത്?

മനസ്സുകൊണ്ടു വിചാരിച്ചാലും പ്രാപിച്ച ഫലമാണ് എന്നല്ലേ പ്രമാണം?

വേള്!!

(യേസ്!)

വെളിച്ചപ്പാട് അട്ടഹസിച്ചുകൊണ്ട് ഒററക്കാലിൽ ചാടിയെഴുന്നേററു.

ഹിയ്യേയ്യ്...

കലികയറാൻ താമസംവേണോ?

ഒററച്ചാട്ടത്തിൽ കോമരം ശ്രീകോവിനുള്ളിലെത്തി. തററുടുത്ത് കോന്തല വലിച്ചരയിൽ തിരുകി. അരമണിയെടുത്തു കെട്ടി. ചിലങ്ക രണ്ടും കരങ്ങളിലെടുത്തു കിലുക്കി കണങ്കാലിലിട്ടു. അരളിപ്പൂമാല കഴുത്തിലണിഞ്ഞു. വാളെടുത്ത് ഉയർത്തിപ്പിടിച്ച് വീണ്ടും അട്ടഹസിച്ചു;

ഹിയ്യേയ്യ്...

കേളമാൻ നിന്നിടത്തുനിന്ന് വിയർത്തു; കിടുകിടാ വിറച്ചു. പല്ലുകൾ കൂട്ടിമുട്ടി ശബ്ദമുണ്ടാക്കി! നോനെ വാളോണ്ടു ഞാനും!

ഹിയ്യേയ്യ്...

അപ്പേയ്. നോൻ പ്രമാണം പറഞ്ഞെന്നേയുള്ളൂ.

ഹിയ്യേയ്യ്...ഇന്നു ഞാനവളുടെ...

വെളിച്ചപ്പാട് വാളുമേന്തി കുന്തിക്കുളിച്ച് തെക്കോട്ടോടി. കൂടെ ഒരിക്കലു മൂത്താരും!

# കാക്കാലൻ

കുഞ്ഞുണ്ണി

കാലിന്മേൽ കാലുള്ളോൻ കാക്കാലൻ
കാലിനും കാലുള്ളോൻ കാക്കാലൻ

കാലോളം കാലുള്ളോൻ കാക്കാലൻ
കാൽമാത്രം കാലായോൻ കാക്കാലൻ

കാലേകാൽ കാലായോൻ കാക്കാലൻ
കാലത്തിൻ കാലായോൻ കാക്കാലൻ

കാക്കുന്ന കാലുള്ളോൻ കാക്കാലൻ
കാക്കാലത്തിക്കുള്ളോൻ കാക്കാലൻ.



കഥ

# നിർമ്മലയെ നോക്കൂ

ടി. വി. കൊച്ചുബാവ

ഒരു സ്വകാര്യ നഴ്സിങ്ഹോമിലെ കണക്കെഴുത്തു ജോലിയായിരുന്നു നിർമ്മലയ്ക്ക്. സുന്ദരിയും സുശീലയുമായ ഈ യുവതിക്ക് മറെറാരു ജോലിയും കൂട്ടത്തിലുണ്ടായിരുന്നു. രോഗികൾക്ക നമ്പർ ടോക്കൺ കൊടുക്കുകയും തിരിച്ചു വാങ്ങുകയും, രോഗികളുടെ ചോദ്യങ്ങൾക്കും രോഗാതുരമായ അന്വേഷണങ്ങൾക്കും വിനയം കലർന്ന ഗൗരവത്തോടെ ഉത്തരം കൊടുക്കുകയുമായിരുന്നു അത്. വിഷഭക്ഷണവും അശുദ്ധിയുള്ള കാററും ശ്വസിച്ച് നിത്യരോഗികളായി പൊതുജനാരോഗ്യകേന്ദ്രങ്ങളിലെത്തിച്ചേരുന്ന നമ്മൾ സാധാരണ കാണാറുള്ള കറുത്ത മുഖവും ആരോടോ പകയുള്ള നോട്ടവുമായി നടക്കുന്ന, വെള്ളവസ്ത്രത്തിൽ അഴുക്കുപിടിച്ച ശരീരവും മനസ്സും മൂടിയ മാടപ്പിറാക്കളിൽ പെട്ടവളായിരുന്നില്ല നമ്മുടെ നിർമ്മല. പൂച്ചക്കുഞ്ഞിനേക്കാൾ മൃദുലമായൊരു ഹൃദയം ഇവൾക്കുണ്ടായിരുന്നു. സർവ്വോപരി നടത്തത്തിലും ദേഹപ്രകൃതിയിലും ആകർഷണീയമായ ഒതുക്കവും അച്ചടക്കവും അവൾ പാലിച്ചുപോന്നിരുന്നു. കാതു കൂർപ്പിച്ചു നിന്നെങ്കിൽ മാത്രമേ അവൾ പറയുന്നതെന്തെന്ന് നമുക്ക തിരിച്ചെടുക്കാനാവൂ. ഹൃദയത്തിന്റെ ഭാഷ, മൗനത്തിന്റെ ഭാഷ, വിനയത്തിന്റെ ഭാഷ എന്നിങ്ങനെ സാഹിത്യചർച്ചകളിൽ അക്കാഡമിക്കാർ പറയാറുള്ള കാര്യം നമ്മൾ ഓർക്കുന്നത് നിർമ്മലയെ കാണുമ്പോഴായിരിക്കും.

ഗ്രാമത്തിലെ കുന്നുമ്പുറത്തൊരുവീട്ടിൽ ഉദ്ദേശം പതിനെട്ടുകൊല്ലം മുമ്പാണ് നിർമ്മല പിറന്നുവീണത്. പക്ഷേ, എപ്പോഴും എവിടേയും പാടിയോടി വന്നെത്താറുള്ള വിധിയുടെ സ്വർണ്ണത്തൊപ്പി ധരിച്ച ആ കറുകറുത്ത കരടിക്കുട്ടി, ഓർമ്മയുറയ്ക്കും മുമ്പേ നിർമ്മലയെ ദുരിതത്തിലേക്ക കടിച്ചെറിഞ്ഞു. അവൾ ജനിച്ച് ഒരു വയസ്സുപോലുമെത്തുന്നതിനുമുമ്പേ അമ്മ മരിച്ചുപോയി. ഹാ, കഷ്ടം! പിഞ്ചിലേ അമ്മയുടെ തലോടലേൽക്കാൻ, അമ്മിഞ്ഞ കുടിക്കാൻ യോഗമില്ലാതെ വളർന്ന നിർമ്മലയെപ്പററി പറയുമ്പോഴൊക്കെ അച്ഛൻ നാരായണപിള്ള കരഞ്ഞുപോകും. അമ്മയുടെ ഓർമ്മയ്ക്കായി നാരായണപിള്ള മറെറാരു വിവാഹം കഴിച്ചെങ്കിലും, സ്വഭാവികമായി അത് നിർമ്മലയ്ക്ക് വേദനകൾ മാത്രമേ കൊടുത്തുള്ളൂ. കണ്ണൻചിരട്ടയിൽ തീ കൊണ്ടുവരിക, തിളച്ച ചീനച്ചട്ടി അടുപ്പിൽ നിന്നിറക്കിവയ്ക്കുക, ആഴമേറിയ കിണററിൽനിന്നു വലിയ ബക്കററിൽ വെള്ളം കോരുക—ഇത്തരത്തിലുള്ള പല വൃത്തികെട്ട ജോലികൾക്കും നിർമ്മല നിർബ്ബന്ധിക്കപ്പെട്ടു. ഇതിനിടയിലുള്ള ഒഴിവുസമയങ്ങളിൽ കുന്നുമ്പുറത്തെ കാററും ഇലകൾ പറക്കുന്ന താഴ്വരയും, പിന്നെ കാലം കുറെച്ചെന്നപ്പോൾ തറപറയും, പിന്നേയും കാലം ചെന്നപ്പോൾ കന്യാചർമ്മം, രജസ്വല എന്നിങ്ങനേയും അവൾ നീങ്ങിപ്പോന്നു. അതിനിടയിൽ ദുഃഖങ്ങളകററാൻ അവൾക്ക അച്ഛൻ രാമായണം, കുടുംബജീവിതം, സമൂഹവും മനുഷ്യനും എന്നിങ്ങനെയുള്ള നന്മനിറഞ്ഞ പുസ്തകവിചാരങ്ങൾക്ക് അവസരമുണ്ടാക്കിക്കൊടുത്തിരുന്നു. ഇങ്ങനെ ഏകാന്തതയും സ്വകാര്യവേദനയുമൊക്കെയായി ജീവിതം നയിച്ചുപോന്ന പെൺകുട്ടികൾ സാധാരണയായി എത്തിച്ചേരാറുള്ള കരമീശയും കൂളിങ്ഗ്ലാസ്സും ധരിച്ച് കണ്ണിറുക്കുന്ന ചെറുപ്പക്കാരനിലേക്കോ, അതല്ലെങ്കിൽ ഒരു കന്യാമഠത്തിന്റെ വരാന്തയിലേക്കോ, അതുമല്ലെങ്കിൽ മയിൽപ്പീലി, ആരോമൽസന്ധ്യ, രവിയേട്ടൻ, വിനുവേട്ടൻ തുടങ്ങിയ സൽഗുണസമ്പന്നവിഷയങ്ങൾ നിറക്കുന്ന കഥകളിലേക്കോ നിർമ്മല പോയില്ല. പകരം ഇതാ അവൾ ഒരു സ്വകാര്യ നഴ്സിങ് ഹോമിൽ, ഗോഡ് ബ്ലെസ് യൂ എന്ന വിശുദ്ധിയുള്ള ബോർഡിനു കീഴെ ഒരു കൊച്ചുമേശയ്ക്കു പുറത്ത് തിളങ്ങുന്ന ചിരിയുമായി ഇരിക്കുന്നു. വയറുവേദനക്കാരനും, കുഷ്ഠരോഗം ബാധിച്ചവനും ഒരേ കൈകൊണ്ട് നമ്പർ ടോക്കൺ കൊടുക്കുന്നു. വെറുതെയും കാര്യത്തിനുമെത്തുന്ന ചെറുപ്പക്കാരോട് ചുംബിക്കുന്ന ചുണ്ടുകളോടെ സംസാരിക്കുന്നു. മാനേജർ അവളോട് പ്രത്യേകം പറഞ്ഞിട്ടുണ്ട്, സ്വകാര്യനഴ്സിങ് ഹോമിന്റെ നിലനില്പ് ജോലിചെയ്യുന്ന സ്ത്രീകളിലാണെന്ന്. നമുക്കെന്തു നഷ്ടം—അയാൾ തുപ്പൽപ്പത തെറിപ്പിച്ചുകൊണ്ട് കൂട്ടിച്ചേർക്കും. ഒരു ചിരിയോ, കടാക്ഷമോ കൊടുത്താൽ ആ ചെറുപ്പക്കാരൻ നാളെ ഇവിടെത്തന്നെയെത്തും. ഒരൾട്രാജിൻഗുളികകൊണ്ടു മാറുന്ന രോഗത്തിന് ഒരാഴ്ചത്തെ കിടത്തിചികിത്സ. ആയിരത്തിന്റെ ബില്ല്. ഒരു തലോടൽ, കണ്ണിറുക്കൽ—ചെറുപ്പക്കാരന് ആ സ്വപ്നം എന്നേക്കും കിട്ടുന്നു. നമുക്കും നേട്ടം, അവനും നേട്ടം. ഇതിനുശേഷം നഴ്സിങ്ഹോമിലെ ചിട്ടകളെക്കുറിച്ചും വസ്ത്രധാരണത്തെക്കുറിച്ച് പ്രത്യേകിച്ചും അവരെ ഓർമ്മപ്പെടുത്തുന്നു. അതിങ്ങനെയായിരിക്കും.

ഒന്ന്: വെള്ളവസ്ത്രം ധരിക്കുക, കാതിലും കഴുത്തിലും സ്വർണ്ണമരുത്. വേണമെങ്കിൽ പേൾമാലയാവാം.

രണ്ട്: പുറത്തിറങ്ങുമ്പോൾ നിറയെ സ്വർണ്ണാഭരണവും, കളറുള്ള വസ്ത്രങ്ങളും ധരിക്കുക, കഴിയുന്നത്ര പുരുഷന്മാരെ പ്രലോഭിപ്പിക്കുക.

ഈ രണ്ടാമത്തെ നിയമത്തിനു പിന്നിലൊരു കച്ചവടതന്ത്രം അഥവാ ചികിത്സാതന്ത്രം ഒളിഞ്ഞുകിടപ്പുണ്ടെന്ന കാര്യത്തിൽ നിർമ്മല ബോധവതിയാണ്. തന്റെ കളർസാരിയും, സാരിക്കുള്ളിലെ നിറവും കണ്ട് പിറകെവരുന്നവർ നാളെ രോഗികളായി നടിച്ച് കരച്ചും മുടന്തിയും എത്തുമെന്നും, ആയിരത്തിന്റെയോ ആയിരത്തഞ്ഞൂറിന്റെയോ ഒരു ബില്ലിലേക്ക് അവർ വീണുപോകുമെന്നും അവൾക്കറിയാം. ഒന്നോർത്താൽ ഇത്തരമൊരു ജോലി തികച്ചും ലജ്ജാവഹം തന്നെയാണ്. നിർമ്മല ഇടനേരങ്ങളിൽ ആലോചിക്കാറുണ്ട്, ഒരുതരം ദുർഗ്ഗതി പിടിച്ച പെണ്ണാണ് ഞാൻ. അവൾ കരുതും. ഓരോ ജന്മത്തേയും അടിച്ചുപറത്തിക്കൊണ്ടുവന്ന് ഓരോരോ അനാഥമന്ദിരങ്ങളിലുപേക്ഷിച്ചുകൊണ്ട് ജീവിതമതാ, നടന്നുപോകുന്നു.

ഇവ്വിധം ജീവിതത്തിന്റെ ദുരന്തസ്വഭാവത്തെക്കുറിച്ച് കാര്യഗൗരവമായി അവൾ ചിന്തിച്ചുകൊണ്ടിരിക്കുമ്പോഴാണ് ബൂട്സിന്റെ താളം അവളുടെ ശ്രദ്ധ ആകർഷിച്ചത്. നിർമ്മല തലയുയർത്തി, പതിവുള്ള, മന്ദസ്മിതം മുഖത്തുവരുത്തി എഴുന്നേൽക്കാൻ തുടങ്ങിയെങ്കിലും അയ്യോ, ഇതങ്ങായിരുന്നോ എന്ന ചോദ്യത്തോടെ കസേരയിലേക്ക തിരിച്ചിരുന്നു. സ്റെറതസ്കോപ്പ് അനാവശ്യവസ്തുവെന്ന പോലെ കയ്യിലിട്ടുകറക്കിയും, ഒരു മൂളിപ്പാട്ടു പാടിയും അതാ നിൽക്കുന്നു, ഡോക്ടർ അനന്തസുബ്രഹ്മണ്യം. അതു പൊതുവേ രോഗികൾ കുറഞ്ഞ ഒരുച്ചനേരമായിരുന്നതിനാലും, അനന്തസുബ്രഹ്മണ്യം ചോരത്തിളപ്പുള്ള ഒരു ചെറുപ്പക്കാരനായിരുന്നതിനാലും, പരിശുദ്ധകളായ നിർമ്മലമാരൊന്നും തന്റെ നഴ്സിങ്ഹോമിലുണ്ടായിരിക്കരുതെന്ന വാശി കൂട്ടിനുണ്ടായിരുന്നതിനാലും അതാ നിർമ്മലയ്ക്കടുത്തു നിൽക്കുന്നു, ഡോക്ടർ അനന്തസുബ്രഹ്മണ്യം എം. ബി. ബി. എസ്, എഫ്. ആർ. സി. എസ്.

ഹാ, ഡീയർ നിർമ്മല. ഡോക്ടർ കൈനീട്ടി നിർമ്മലയെ തൊട്ടു. വറചട്ടിയിൽവീണ എറുമ്പായി നിർമ്മല. അരുതു സാർ...എന്റെ പവിത്രമായ ശരീരം നശിപ്പിക്കരുതു സാർ...

മണ്ടിപ്പെണ്ണേ—എന്ന ചിത്രമൊഴി പറഞ്ഞ് ഡോക്ടർ നിർമ്മലയെ അനുനയിപ്പിക്കും മുമ്പേ അതാ വരുന്നു, ഒരു രോഗി. ദൈവത്തിനു സ്തുതിചൊല്ലി നിർമ്മല രംഗം ഭംഗിയാക്കിയതിനു, വന്നെത്തിയ രോഗിക്ക് ഒരു മധുരമായ കടാക്ഷം എറിഞ്ഞുകൊടുത്തു. പക്ഷേ,



നിർമ്മലയ്ക്കു തെററി. നിർമ്മലയുടെ മൃദുമുഖം ചുളിഞ്ഞു, വിയർത്തു. വന്നെത്തിയത് നിർമ്മലയുടെ അച്ഛനായിരുന്നു, നാരായണപിള്ളയായിരുന്നു. എപ്പോഴും മകളുടെ ജീവിതം, മകളുടെ ദേഹശുദ്ധി എന്നീവക കാര്യങ്ങൾ മാത്രം ചിന്തിക്കുന്ന ആ പിതാവ് തക്കസമയത്ത് സ്ഥലത്തെത്തി മകളെ ഒരു വിപത്തിന്റെ ചുഴിയിൽനിന്നു തോണ്ടിയെടുത്തു. അന്നേരം നിർമ്മലയ്ക്കുണ്ടായ സന്തോഷം പറഞ്ഞറിയിക്കാവുന്നതിനും അപ്പുറമായിരുന്നു.

ഹാ, എന്റച്ഛാ. ഹാ, എന്റെ അരുമമകളേ...ഗദ്ഗദവും വാത്സല്യവും നിറഞ്ഞ വിളികൾ നഴ്സിങ്ഹോമിലെ രോഗികളെപ്പോലും ഉണർത്തി. ഏങ്ങിയും വലിച്ചും അവിടെയെത്തിയ രോഗികൾ, ആലിംഗനബദ്ധരായിനിന്നു കണ്ണുനീർവാർക്കുന്ന അച്ഛനേയും മകളേയും നോക്കി, ഇന്നും പിതൃപുത്രപുത്രീബന്ധം അന്യമായിട്ടില്ല എന്നെല്ലാം പറഞ്ഞ് വികാരംകൊണ്ടു. നാരായണപിള്ളയാകട്ടെ തക്കനേരത്തു തന്നെ ഇവിടംവരെ പൊക്കിക്കൊണ്ടുവന്നിട്ട പരിശുദ്ധ ദൈവത്തിനു നന്ദിപയാൻ മറന്നതുമില്ല. അല്ലായിരുന്നെങ്കിൽ എന്തൊക്കെത്തന്നെ സംഭവിക്കുമായിരുന്നില്ല. ഏതൊരു പെൺകുട്ടിക്കാണ് ഒരു പുരുഷന്റെ, അതും വിദഗ്ധനായൊരു ഡോക്ടറുടെ, കാമപ്രകടനങ്ങൾക്കുമുമ്പിൽ പിടിച്ചുനിൽക്കാനാവുക? അല്പനേരത്തെ ചെറുത്തുനില്പിനുശേഷം പുരുഷൻ നയിക്കുന്ന വഴിയിലൂടെ നടന്നുനീങ്ങാൻ അവർ തയ്യാറായിക്കഴിഞ്ഞിരിക്കും. നിർമ്മലമാരുടെ തോളിൽ പിടിച്ച ഡോക്ടർമാരുടെ, കൈവിരലുകൾ താഴേക്കുതാഴേക്ക് ഇറങ്ങിവരുംമുമ്പേ, പാപത്തിന്റെ വിയർപ്പു തുള്ളിയിട്ടുകഴിഞ്ഞിരിക്കും. ഈ പൊതുനിയമത്തിൽ നിന്ന് പൊതുവേ നിഷ്കളങ്കഹൃദയയായ നിർമ്മലയ്ക്കുമാത്രം ഒഴിഞ്ഞു നിൽക്കാനാവുമോ? അങ്ങനെയൊക്കെ നിന്ന നില്പിൽ ചിന്തിച്ചു നാരായണപിള്ള വീഴാതിരിക്കാൻ മകളുടെ തോളിൽപ്പിടിച്ചു.

അന്ന് പതിവിലും നേരത്തേ നിർമ്മല അച്ഛനോടൊപ്പം നഴ്സിങ്ഹോമിൽ നിന്നുപോന്നു. പോരാൻനേരം മാനേജർ അവളെ പ്രത്യേകം ഓർമ്മപ്പെടുത്തി; നഴ്സിങ് ഹോമിലെ വഷളായ രോഗനിലയെക്കുറിച്ച്. രോഗികളില്ലാതെ കട്ടിലുകൾ ഒഴിഞ്ഞുകിടക്കുന്നു. നാളേക്ക് നിർമ്മലയുടെ കക്ഷികളായി പത്തു ചെറുപ്പക്കാരെയെങ്കിലും സംഘടിപ്പിച്ചു കൊണ്ടുവരേണ്ടിയിരിക്കുന്നു. പറഞ്ഞുവന്നപ്പോൾ മാനേജർക്കു ദേഷ്യംവന്നു. മേശയ്ക്കടിയിൽനിന്നു അയാൾ ഒരു കടലാസ് വലിച്ചെടുത്ത് നിർമ്മലയ്ക്കു നേരെ എറിഞ്ഞു. അത് നിർമ്മല ഒപ്പിട്ടുകൊടുത്ത ഒരു രേഖാപത്രമായിരുന്നു. ഒരു കൊല്ലത്തെ സർവീസിനുള്ളിൽ നൂറു ചെറുപ്പക്കാരെയെങ്കിലും തന്റെ കക്ഷികളായി നഴ്സിങ് ഹോമിൽ എത്തിച്ചുകൊള്ളാമെന്ന വ്യവസ്ഥയ്ക്കു കീഴെ നിർമ്മല ഒപ്പിട്ടിരുന്നു. എന്നിട്ട് നിന്റെ കക്ഷികളെവിടെ? മാനേജർ ഒച്ചയുയർത്തി സംസാരിക്കാൻ തുടങ്ങി. അമ്പതുപേരെയെങ്കിലും നിനക്കിവിടെ എത്തിക്കാൻ കഴിഞ്ഞോ? പത്തുമാസത്തിനുള്ളിൽ വെറും അമ്പതു പേർ! ഹഹഹ്ഹ. മാനേജർ പുച്ഛത്തോടെ ഓളിയിട്ടു. നീ സുമിത്രയെ നോക്ക്. ജോലി കഴിഞ്ഞുള്ള നേരം സാഹിത്യക്യാമ്പുകളിൽ പ്രസംഗിച്ചും പരിചയത്തിൽ വീഴ്ത്തിയും അവൾ നൂറു രോഗികളെ തികച്ചുതന്നു. ആവശ്യത്തിൽക്കൂടുതൽ മേനിക്കൊഴുപ്പുണ്ടായിട്ടും നീ കേവ








ലം അമ്പതിലൊതുങ്ങിയിരിക്കുന്നു. ഛായ്, ഇത് അനുവദിക്കാൻ സാദ്ധ്യമല്ല. പട്ടണങ്ങൾക്ക് വിരുദ്ധമാണ് നിന്റെ പോക്ക്. നൂറുംനൂററമ്പതും തികച്ചു തരാൻ തയ്യാറായി നിൽക്കുന്ന അനേകം സുന്ദരികളെ ഞങ്ങൾക്ക് കിട്ടും. നിനക്കറിയാമോ, ഒരു സ്വകാര്യബാങ്കിൽ ജോലി കിട്ടണമെങ്കിൽ ഇത്ര അക്കൗണ്ട് തികച്ചുകൊടുക്കണമെന്ന നിയമമുണ്ട്. അതിന് കഷ്ടപ്പാടും ശാരീരികാദ്ധ്വാനവും ആവശ്യമാണ്. ഇവിടെയോ? ദിവസത്തിലെ ഒരു നിശ്ചിതനേരം കൈയും കണ്ണും പാർക്കിലോ കടൽപ്പുറത്തോ എറിഞ്ഞുകളിച്ചാൽ പ്രശ്നം തീരുന്നു. ഉദാഹരണത്തിന് എന്റെ മകളെത്തന്നെയെടുക്കാം.

പെട്ടെന്ന് മാനേജർ വായടച്ചുകളഞ്ഞു. ഒരു കുഴഞ്ഞിയ അവസ്ഥയിൽ അയാളെ വിട്ടുകൊണ്ട് നിർമ്മല പുറത്തുകടന്നു. വല്ലാത്തൊരു നശിച്ച ലോകം തന്നെ. സദാചാരം, മാന്യത, പവിത്രത—ഈ വകയെല്ലാന്നും നിലവാരമില്ലാതായിരിക്കുന്നു. അച്ഛനോടൊപ്പം നടക്കുന്നതിനിടയിൽ നിർമ്മല ചിന്തിച്ചു. അപ്പോഴേക്കും അവളുടെ പിറകെ നിലവിളിച്ചുകൊണ്ട് മാനേജർ ഓടിവന്നു. ദീനമായ മുഖത്തോടെ അയാൾ നിർമ്മലയെ തടഞ്ഞുനിറുത്തി. അറിയാതെ പറഞ്ഞുപോയതാണ് കുട്ടി. അയാൾ വിങ്ങുന്ന ശബ്ദത്തിൽ തുടർന്നു. സത്യത്തിൽ ഞാനതു പറയരുതാത്തതാണ്. ഒരു വലിയ കുടുംബം പുലർത്തേണ്ടേ കുട്ടി. എന്റെ മകളും ഞാനും രഹസ്യമായി അദ്ധ്വാനിക്കുന്നതുകൊണ്ട് ജീവിച്ചുപോകുന്നു. ഇതൊന്നും പുറത്താക്കരുത് കുട്ടി. ഞങ്ങളുടെ മാന്യത.

മാനേജരെ സമാധാനിപ്പിച്ചുവിടാൻ നിർമ്മല ഒരുപാടു ബുദ്ധിമുട്ടുകതന്നെചെയ്തു. നാരായണപിള്ളയോടും അസൗകര്യപ്പെടുത്തിയതിനു ക്ഷമായാചനം നടത്തികൊണ്ടാണ് മാനേജർ പിരിഞ്ഞുപോയത്. ദൂരെ എത്തുന്നതുവരെ അയാൾ ആരെയോ പ്രാകുകയും തലയ്ക്കടിക്കുകയുമൊക്കെച്ചെയ്തിരുന്നു.

പിന്നീട് നിർമ്മലയും അച്ഛനും ഇടവഴികളിലൂടെയാണ് മുന്നോട്ടു നടന്നത്. ആ വഴികൾ നിർമ്മല ഈ സമയം ബുദ്ധിപൂർവ്വം തെരഞ്ഞെടുത്തതു തന്നെയായിരുന്നു. നഗരത്തിലെ വഴികളിൽ ചികിത്സിച്ചു പോയവരും, ചികിത്സിക്കാൻ വരേണ്ടവരുമായ ഒരുപാടു ചെറുപ്പക്കാരായ രോഗികൾ അവളെ പിന്തുടരാനുണ്ടാവും. പാവം അച്ഛൻ അതൊക്കെ മനസ്സിലാക്കിയാൽ ചങ്കു കലങ്ങി നഗരവീഥിയിൽ തളർന്നോ, മരിച്ചോ വീഴുമെന്ന് അവൾക്കറിയാമായിരുന്നു. നഗരത്തിൽ ഒരു ജോലി നിലനിറുത്തിക്കൊണ്ടു പോകാനുള്ള ഗതികേടിനെക്കുറിച്ച് അച്ഛനറിയില്ലല്ലോ.

അച്ഛനെല്ലാം അറിയാം മോളേ—എന്ന ആമുഖത്തോടെയാണ് നിർമ്മലയുടെ വിചാരഗതിയെ നാരായണപിള്ള കടന്നാക്രമിച്ചത്. ഇത്തവണ ചങ്കു കലങ്ങിയതു നിർമ്മലയ്ക്കാണ്. രഹസ്യം പിടിക്കപ്പെട്ട മുഷിപ്പോടെ, അതിന്റെ വല്ലായ്മയോടെ അവൾ അച്ഛനെ നോക്കി നിന്നു. ഉള്ള ജോലി കളഞ്ഞുകളിക്കാൻ എളുപ്പത്തിൽ കഴിയും. നേടിയെടുക്കാനോ വളരെ പ്രയാസവും—ഒരു പഴഞ്ചൊല്ലിന്റെ വെളിപാടിലിരുന്ന് നാരായണപിള്ള മകൾക്കുനേരെ മുഖം നീട്ടി. സദാചാരം, അരക്കെട്ടിന്റെ ഉറപ്പ്—അതൊക്കെ നമ്മൾ, ഗ്രാമത്തിലെ മനുഷ്യർക്കല്ലേ വേണ്ടൂ. അതു ഗ്രാമത്തിൽ വരുമ്പോൾ മതിതാനും. ഇപ്പോൾ എന്റെ മോൾ നേരെ പട്ടണത്തിലേക്കു ചെല്ല്. പത്തിനു പകരം നാളേക്ക് പതിനഞ്ചു രോഗികളെ സമ്പാദിച്ചുകൊടുക്ക്. ഒപ്പം അച്ഛൻ അവളെ പട്ടണത്തിലേക്കുള്ള വഴിയിലേക്ക് ഉന്തിത്തള്ളി വിടുകയും ചെയ്തു. പട്ടണത്തിലേക്കു തിരിയുംനേരം പഴയ കണ്ണൻചിരട്ടകളേയും രണ്ടാനമ്മയേയും കുറിച്ച് അച്ഛൻ അവളെ ഓർമ്മപ്പെടുത്തി. കണ്ണൻചിരട്ടയിലെ തീയിൽനിന്നും രണ്ടാനമ്മയുടെ വിളയാട്ടങ്ങളിൽനിന്നും അവളെ രക്ഷപ്പെടുത്തിയ ജോലിയെ വാഴ്ത്തണമെന്നും നിലനിറുത്തണമെന്നും അച്ഛൻ കൂട്ടിച്ചേർത്തു.

പട്ടണത്തിനു നേരെ നടക്കുന്ന നിർമ്മലയെ ശ്രദ്ധിക്കുക. നേരത്തേ നമ്മൾ കണ്ട നടത്തത്തിലെ ഒതുക്കവും വിനയവും പോയ്ക്കഴിഞ്ഞിരിക്കുന്നു. നിതംബത്തിന്, എന്തൊരു തുള്ളിച്ച, മാറിടത്തിന് എന്തൊരു വെട്ടിപ്പിടിത്തം, കണ്ണുകൾക്ക് എന്തൊരു വശ്യത.

നാളെ നിർമ്മല പത്തിനുപകരം പതിനഞ്ചു രോഗികളായ ചെറുപ്പക്കാരെ പട്ടണത്തിൽനിന്നു സമ്പാദിച്ചേക്കും. നഴ്സിങ്ഹോമിലെ പതിനഞ്ചു കട്ടിലും രോഗികളാൽ നിറയപ്പെടും. അങ്ങനെ നഴ്സിങ്ഹോം വളരുന്നു. നിർമ്മലയും വളരുന്നു. ഒടുവിൽ നിർമ്മലയ്ക്കും ഒരു ഗുണവാനായ ഭർത്താവിനെ കിട്ടുന്നു. ഒടുവിൽ നിർമ്മലയും ഒരു ഗുണപാഠത്തിലേക്കു തിരിച്ചുനടന്നു.

നിർമ്മല പറയുന്നതു കേൾക്കുക: ഒരു ക്ഷേമരാഷ്ട്രത്തിൽ സ്ത്രീകൾ അവശ്യം പഠിച്ചിരിക്കേണ്ടതു് തന്ത്രമാണ് കേട്ടോ.





# ജി. കുമാരപിള്ളയുടെ കവിത

കെ. വി. ബേബി

കുമാരപിള്ളയ്ക്ക് ലേശം കിറുക്കുണ്ട്. സംശയമുണ്ടോ. അദ്ദേഹത്തിന്റെ "കിറുക്കന്മാർ" വായിക്കൂ. വരുന്നു പലതരം കിറുക്കന്മാർ. കരയാത്ത കുട്ടിയെ പാലൂട്ടുന്നവർ, വെടിക്കെട്ടിനിടയിൽ ദലമർമ്മരത്തിനു കാതുകൂർപ്പിക്കുന്നവർ, പായുന്ന കുളമ്പടിക്കീഴിലും തീണ്ടാനാഴിപ്പൂവു തിരയുന്നവർ, ഒന്നും നേടാത്തവരെങ്കിലും മൂളിപ്പാട്ടുപാടാൻ മറക്കാത്തവർ, ആനവാലുപോലെ, വളപ്പൊട്ടുപോലെ, മഞ്ചാടിപോലെ, ഏതൊരു വനവാസകാലത്തും ഉള്ളിനുള്ളിൽ ആരും കാണാതെ ഓരോ കൗതുകം സൂക്ഷിക്കുന്നവർ.

കവിത തീരുന്നതു് ഈ ചോദ്യത്തോടെ—

നാലു പേർക്കിണങ്ങാത്തോ—
രാരിവർ പപ്രച്ഛന്മാർ
പാതിരാക്കിറുക്കന്മാർ
പാഴ്ത്തിരുനാറാണന്മാർ?

ഈ കിറുക്കന്മാർ പാഴ്ത്തിരു നാറാണനായ കുമാരപിള്ളക്കവിയുടെ വിവിധ ഭാവങ്ങൾ തന്നെ. "മറവിക്കാരൻ" മറെറാരു കിറുക്കനാണ്. ആയിരമായിരമൊററക്കെട്ടായി, പെരുമഴവെള്ളമടിച്ചു കലക്കിയ വഴിയേ മറെറാരു മലവെള്ളം പോൽ പായുന്ന ജാഥയ്ക്കിടയിൽ ഒരു പാവം പട്ടിക്കുഞ്ഞിനെ വേലികടത്തിയിരുത്താൻ ജാഥ വെടിഞ്ഞ് നിന്നുപോയ മറവിക്കാരൻ. ഇവർ സാധാരണക്കാരുടെ കണ്ണിൽ, ലോകത്തിന്റെ ദൃഷ്ടിനിൽ മണ്ടന്മാരാണ്. പക്ഷേ, ഇവരെല്ലാം ലോകത്തിന്റെ യുക്തിക്കതീതമായ മറെറാരു യുക്തി (കിറുക്ക്)യാൽ നയിക്കപ്പെടുന്നവരാണ്. ഈ നേരിയ കിറുക്കാണ്, ദിവ്യമായ ഉന്മാദമാണ്, സൃഷ്ടിവൈകല്യമാണ്, ഇവരുടെ സിദ്ധി; കവിയുടെയും. ഈ കിറുക്കാണ് ഇവരുടെ തനിമയ്ക്ക് ആധാരം. ഈ തനിമ എന്തു വിലകൊടുത്തും ഇവർ കാത്തുരക്ഷിക്കുന്നു. കുമാരപിള്ളയുടെ നല്ല കവിതകളിലെല്ലാം ഈ കിറുക്കിന്റെ തിളക്കം കാണാം.

ഇത്തരം കവിതകൾ വെളിച്ചം കാണുന്നതു് അദ്ദേഹത്തിന്റെ കാവ്യജീവിതത്തിന്റെ രണ്ടാം ഘട്ടത്തിലാണ്. ഈ അർത്ഥത്തിൽ "കിറുക്കന്മാർ" കുമാരപിള്ളയുടെ ആത്മകഥ (ആത്മാവിന്റെ കഥ) ആണെന്നു പറയാം.

## കുമാരപിള്ളക്കവിതയിലെ പിള്ളത്തം

കുമാരപിള്ളയുടെ കാവ്യജീവിതത്തിന്റെ രണ്ടാം ഘട്ടത്തിലെ കവിതകൾ—അദ്ദേഹത്തിന്റെ ഏററവും നല്ല കവിതകൾ—പിള്ളയുടേതുമാത്രമാണ്; പിള്ളയ്ക്കു മാത്രം എഴുതാൻ കഴിയുന്നതാണ്. ഈ കവിതകളുടെ പുതുമയും തനിമയും ഒന്നു വേറെതന്നെയാണ്. അവഗണിക്കാൻ പററാത്തതാണ് ഈ തനിമ. കണ്ടില്ല കേട്ടില്ല എന്നുവച്ച് തിരിഞ്ഞുനടക്കാമെന്നു കരുതേണ്ട. ശബ്ദങ്ങൾക്കിടയ്ക്ക് ഒരു നാദം. ആൾക്കൂട്ടത്തിൽ ഒരു മുഖം. നിങ്ങൾ കണ്ടും കേട്ടും നില്ക്കണമെന്ന് അദ്ദേഹത്തിനു നിർബ്ബന്ധമില്ല. ചെവിയുള്ളവൻ കേൾക്കട്ടെ. കണ്ണുള്ളവൻ കാണട്ടെ എന്ന ഭാവം. പക്ഷേ, പിള്ളയെ തള്ളുക എളുപ്പമല്ല. തന്റെ ഈ തനിമയെപ്പററി അദ്ദേഹം തികച്ചും ബോധവാനമാണ്.



ജി. കുമാരപിള്ള

നയമായി തരംതാഴുന്ന വിനയവും ഹുങ്കാരം മാത്രം പുറപ്പെടുവിക്കുന്ന അഹങ്കാരവും പിള്ളയ്ക്കു പരിചയമില്ല; പക്ഷേ, തന്നെപ്പററിത്തന്നെ നന്നായി അറിയാം. ഇത്തരം ആത്മജ്ഞാനം, അഹം ബോധം മഹത്തായ മനസ്സിന്റെ ലക്ഷണമാണ്. എല്ലാററിനും അതിന്റേതായ സമയമുണ്ടെന്നും തന്റെ കവിതയും എന്നെങ്കിലും ശ്രദ്ധിക്കപ്പെടുമെന്നും ഹോപ്കിൻസ് (Hopkins) ഉറച്ചു വിശ്വസിച്ചിരുന്നതു് ഓർക്കുക. പിള്ളയ്ക്ക് തന്റെ കഴിവിലുള്ള അഭിമാനവും പരിമിതിയിലുള്ള വിനയവും ഇടകലരുന്ന ഒരു കാവ്യഭാഗം ശ്രദ്ധിക്കുക:

ഓർമ്മയിലില്ല സുഗന്ധോജ്ജ്വലമൊരു
ചെമ്പനിനീരലർ; വർണ്ണോജ്ജ്വലമൊരു
ചെന്താമരയിതൾ; ഉള്ളതു വെറുമീ
തീണ്ടാനാഴിപ്പൂവുകൾ മാത്രം.
ഗന്ധമെഴാത്തൊരു വർണ്ണമെഴാത്തൊരു
രണ്ടോ നാലോ പൂവിതൾ മാത്രം.
എങ്കിലുമിവയും പൂവുകളല്ലോ
എന്നുടെ സ്വന്തം പൂവുകളല്ലോ.
(ഓർമ്മക്കുറിപ്പുകൾ)

ഇതിൽ കാണുന്ന സ്വയം വിലയിരുത്തൽ, സ്വയം വിമർശനം ശ്രദ്ധേയമാണ്. തങ്ങളുടെ പൂക്കൾ—കവിതകൾ—വർണ്ണവും ഗന്ധവും ഇല്ലാത്തവയാണെന്ന് പലർക്കും സത്യസന്ധമായിത്തന്നെ പറയാൻ കഴിഞ്ഞേക്കാം. പക്ഷേ, "എന്നുടെ സ്വന്തം പൂവുകൾ"— "എന്നുടെ സ്വന്തം കവിതകൾ"— എന്ന് തങ്ങളുടെ കവിതകളെച്ചൂണ്ടി കുമാരപിള്ളയെപ്പോലെ അഭിമാനിക്കാൻ, ഉറപ്പിച്ചു പറയാൻ, സത്യവാങ്മൂലം മൊഴിയാൻ എത്ര കവികൾക്കു കഴിയും? അതാണ് പ്രശ്നം. അതുതന്നെയാണ് പ്രശ്നം. അദ്ദേഹത്തിന്റെ "വംശവൃക്ഷം" എന്ന കവിതയിൽ "സ്വത്വരക്താർദ്രമാം തൂലികത്തുമ്പിനാൽ" എന്ന ആലോചനാമൃതമായ ഒരു പ്രയോഗമുണ്ട്. തന്റെ സ്വത്വംകൊണ്ട് ആർദ്രമായ തൂലികത്തുമ്പിനാൽ കവിത കുറിക്കുകയാണ് ഒരു നല്ല കവിയുടെ ധർമ്മം. ഈ പ്രയോഗം അദ്ദേഹത്തിന്റെ രണ്ടാംഘട്ടക്കവിതകൾക്കെല്ലാം ഇണങ്ങുന്നു. ഒരു വസ്തുവും മറെറാരുവസ്തുപോലെയല്ല, ഓരോന്നിനും അതിന്റേതായ തനിമയുണ്ട് എന്നു പ്രഖ്യാപിക്കുന്ന "താമരപ്പൂവിന്നു താമരത്തം" ഇങ്ങനെ അവസാനിക്കുന്നു:

പുല്ലിന്നു പുൽമയാണെന്നപോലെ
പൊന്നിന്നു പൊൻമയാണെന്നപോലെ
നായിന്നു നായ്ത്തരം: ഒന്നുമാത്രം.
മാവിന്നു മാന്തരം : അത്രമാത്രം.

ഇതിന് എന്റേതായ ഒരനുബന്ധം ചേർക്കട്ടെ:

പിള്ളയ്ക്കു പിള്ളത്തം : ഒന്നുമാത്രം
പിള്ളയ്ക്കു പിള്ളത്തം : അത്രമാത്രം.

## പ്രിയംകരമായ കവിത

ആംഗ്ലേയത്തിലെ 'lovable' എന്ന പദ

ത്തിന്റെ പ്രയോഗമേൽക്കാൻ യോഗമുള്ള കവിതയാണ് ഇത്. കുമാരപിള്ളയെന്ന മനുഷ്യനും അങ്ങനെ തന്നെ. സഹൃദയൻ (ഹൃദയമുള്ളവൻ എന്നും അർത്ഥമാവാം). പിള്ളക്കവിത വല്ലാതെ ഇഷ്ടപ്പെട്ടുപോകുന്നു. കാരണം ലളിതമാണ്. പിള്ളയ്ക്കു നമ്മെയൊക്കെ ഇഷ്ടമാണ്. ഉദാരമായ മനുഷ്യസ്നേഹമാണ് ഈ കവിതയുടെ ഉറവിടം; മനുഷ്യത്വമാണ് ഇതിന്റെ അന്തർധാര. 'മുഗ്ദ്ധം', 'മുദ്ഗലം' തുടങ്ങിയ മനോജ്ഞമായ ഭാവഗാനങ്ങൾ ആലപിക്കുമ്പോഴും 'തിരുടവാക്യം' (കലാകൗമുദിക്കെഴുതിയ ഗസ്റ്റ് എഡിറ്റോറിയൽ) തുടങ്ങിയ സിനിസിസത്തോളമെത്തുന്ന ആക്ഷേപഹാസ്യങ്ങൾ തൊടുത്തു വിടുമ്പോഴും പിള്ളയെ സഹൃദയർ ഇഷ്ടപ്പെടുന്നു. ശിശുസഹജമായ നിഷ്കളങ്കത പിള്ളക്കവിതകളുടെ സവിശേഷതയാണ്. പിള്ളയ്ക്ക് പിള്ളമനസ്സാണ്. പിള്ളമനസ്സിൽ കള്ളമില്ലല്ലോ. അദ്ദേഹത്തിന്റെ ആക്ഷേപഹാസ്യം വായിക്കുമ്പോൾ വഴിവക്കിൽ നിന്ന് രാജാവിന് തുണിയില്ല എന്നു വിളിച്ചു പറയുന്ന കുട്ടിയുടെ നിഷ്കളങ്കത ഓർമ്മയിൽ വരുന്നു. നമ്മുടെ സകല കാപട്യങ്ങളുടേയും കള്ളി വെളിച്ചത്താക്കുന്ന വെളിച്ചം ഈ കവിതകളിലുണ്ട്.

ജീവിതവൃത്തിയിലെ വിശുദ്ധി കാത്തു പരിപാലിക്കുന്നവർ 'വിഡ്ഢി'കളായിത്തീരുന്ന ഇക്കാലത്ത് തന്റെ അദ്ധ്യാപകവൃത്തിയിലെന്നതുപോലെതന്നെ തന്റെ കാവ്യജീവിതവൃത്തിയിലും പരിശുദ്ധി പുലർത്തിക്കൊണ്ട് കുമാരപിള്ള ഒരു 'മഹാവിഡ്ഢി'യായിത്തീർന്നിരിക്കുന്നു. വിശേഷാൽപ്രതികൾക്ക് പദ്യം പടച്ച് അദ്ദേഹം പ്രതിയായിട്ടില്ല. പേരിനും പെരുമയ്ക്കും വേണ്ടി പരക്കം പാഞ്ഞ് അദ്ദേഹം ഒരു വെറിയനായിട്ടില്ല. സ്വപ്രിയമായ ഒതുക്കവും സംയമനവും ലജ്ജാശീലവും പിള്ളയിലെ മനുഷ്യന്റേയും കവിയുടേയും മുഖമുദ്രകളാണ്. കുമാരപിള്ളക്കവിത അനസ്യൂതമായ പരിണാമത്തിനു വിധേയമായിട്ടുണ്ട്; അദ്ദേഹത്തിന്റെ രണ്ടാം ഘട്ടത്തിൽ ഒന്നിലധികം ദശകളും കവിതാസരണികളും കാണാം. എന്നാൽ കാലുമാററവും കൂറുമാററവും പാഞ്ചാട്ടവും കളംമാറിച്ചവിട്ടലും പിള്ളയിൽ ആരോപിക്കപ്പെട്ടിട്ടില്ല എന്നതു് പ്രത്യേകം ശ്രദ്ധിക്കുക. താനായിത്തന്നെ നിലകൊള്ളുന്നതിൽ അദ്ദേഹം ശ്രദ്ധിച്ചിരുന്നു: തന്റെ മനസ്സാക്ഷിയോട്, ആത്മാവിനോട്, സ്വത്വത്തോട് കറതീർന്ന സത്യസന്ധത പുലർത്തിയിരുന്നു. തന്നോടുതന്നെ സത്യസന്ധത പുലർത്താത്തവർക്ക് മററുള്ളവരോട് എങ്ങനെ സത്യസന്ധത പുലർത്താൻ കഴിയും? ഈ സത്യസന്ധതയുടെ സുഗന്ധം സഹൃദയൻ പെട്ടെന്നനുഭവിച്ചറിയുന്നു. അദ്ദേഹത്തിന്റെ സമ്പൂർണ്ണ കവിതാസമാഹാരമായ "ഓർമ്മയുടെ സുഗന്ധ"ത്തിന് സത്യസന്ധതയുടെ സുഗന്ധമെന്ന പേരല്ലേ കൂടുതൽ യോജിക്കുക.



യേററ്സ് ഒരു പുരുഷായുസ്സിൽത്തന്നെ രണ്ടു ജീവിതങ്ങൾ ജീവിച്ച മഹാകവിയാണ്. യേററ്സിന്റെ കാവ്യജീവിതത്തിനു രണ്ടു ഘട്ടങ്ങളുണ്ട്. ഒന്നാം ഘട്ടത്തിൽ പാരമ്പര്യത്തോട് 'നീതി' പുലർത്തിക്കൊണ്ട് കാല്പനികശൈലിയിൽ എഴുതിയ യേററ്സിന്റെ കവിത രണ്ടാം ഘട്ടത്തിലേക്കു കടക്കുമ്പോൾ അദ്ഭുതാവഹമായ പരിണാമത്തിനു വിധേയമാകുന്നു. പരിണമിക്കാനുള്ള കഴിവ് ജീനിയസ്സിന്റെ അടയാളമാണ്. പക്ഷേ ഇതുപോലൊരു പരിണാമം അസാധാരണമാണ്. ഈ രണ്ടാം ഘട്ടത്തിലാണ് യേററ്സിന്റെ സ്വന്തം കവിത—ഏററവും നല്ല കവിതകൾ—സ്വത്വവും തനിമയുമുള്ള കവിത—വെളിച്ചം കാണുന്നത്. ഇതിനെ യേററ്സിന്റെ രണ്ടാം വരവ് എന്നു വിശേഷിപ്പിക്കാം. (യേററ്സിന്റെ The Second Coming) ഇതു് കുമാരപിള്ളക്കവിതയിലും ദൃശ്യമല്ലേ. "അരളിപ്പൂക്ക"ളും "മരുഭൂമിയുടെ കിനാവുക"ളും വായിച്ചിട്ട് "കവിത" എന്ന സമാഹാരത്തിലേക്കു കടക്കുമ്പോൾ വലിയൊരു മാററം അനുഭവപ്പെടുന്നു.

## യേററ്സും പിള്ളയും

യേററ്സ് തന്റെ രണ്ടാംകാല കവിതകൾ എഴുതുന്നതു് മദ്ധ്യവയസ്സു കഴിഞ്ഞതിനു ശേഷമാണ്. മററുള്ളവർക്ക് ആത്മാനുകരണത്തിന്റേയും ജീർണ്ണതയുടേയും ജീവന്മൃതാവസ്ഥയുടേയും അരിഷ്ടത്തിന്റേയും കുഴമ്പിന്റേയും കാലമായ വാർദ്ധക്യം യേററ്സിനു സമ്പുഷ്ടമായ കവിതയുടെ സമൃദ്ധമായ വിളവെടുപ്പു കാലമായതു് ഇന്നും വിശ്വസാഹിത്യത്തിലെ ഒരദ്ഭുതമായി അവശേഷിക്കുന്നു. പിള്ളയുടെ ഏററവും നല്ല കവിതകൾ—രണ്ടാംകാല കവിതകൾ—വെളിച്ചം കാണുന്നതു് അദ്ദേഹത്തിനു മുപ്പത്തേഴു വയസ്സായതിനു ശേഷമാണ്.

യേററ്സിന്റെ ഉത്തരകാലകവിതയെപ്പററിയുള്ള പഠനത്തിൽ ഗ്രഹാം മാർട്ടിൻ (Graham Martin) പറയുന്ന ഒരു കാര്യം പ്രത്യേകം ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. ഐറിഷ് ദേശീയവാദപ്രസ്ഥാനവുമായി ബന്ധപ്പെട്ട കവിതകളിൽ — യേററ്സിന്റെ രാഷ്ട്രീയകവിതകളിൽ— അദ്ദേഹം തന്റെ സമകാലികജീവിതത്തിലെ സംഭവങ്ങളോട് പ്രതികരിക്കുന്നതു് തന്റേതായ സവിശേഷമായ രീതിയിലാണ്. തന്മൂലം ആ സംഭവങ്ങളും അന്നത്തെ ആളുകളും ആ കവിതയിൽ യേററ്സിന്റെ മിത്തുകളായി പുനർജ്ജനിക്കുന്നു. ഇതാണ് ആ കവിതകളുടെ ശാശ്വതമൂല്യത്തിന് ആധാരം. ഇതാണ് രാഷ്ട്രീയകവിതകൾ എന്നു പറയപ്പെടുന്ന ശുഷ്കകൃതികളിൽനിന്ന് യേററ്സിന്റെ രാഷ്ട്രീയ കവിതകളെ മാററിനിറുത്തുന്ന ഘടകം. ഇപ്പോൾ എനിക്കൊരു സംശയം. നിത്യജീവിതത്തിൽ കണ്ടുമുട്ടുന്ന ആളുകളെയും സംഭവങ്ങളെയും മിത്താക്കിമാററുന്നതാണ് ആധുനികോത്തരകവിതയുടെ പ്രത്യേകതയെന്ന് അയ്യപ്പപ്പണിക്കർ പറയുന്നു. സമകാലീന ജീവിതത്തിലെ ദൃശ്യങ്ങൾ സത്യസന്ധമായി നേരിടുമ്പോൾ സാർവ്വകാലികവും സാർവ്വജനീനവുമായ ഒരു പരിവേഷം അവയ്ക്കു വരാം എന്നുകൂടി അദ്ദേഹം പറയുന്നു. (ആധുനികോത്തര മലയാളകവിത: പ്രാരംഭഘട്ടം—കലാകൗമുദി ലക്കം 218) അങ്ങനെയാണെങ്കിൽ യേററ്സ് എഴുതിയിരുന്നതു് ആധുനികോത്തര കവിതയായിരുന്നോ? നമ്മുടെ കുഞ്ചൻ നമ്പ്യാരും ഈ പണിപററിച്ചിട്ടില്ലേ? അതോ എല്ലാക്കാലത്തും ആധുനികോത്തര കവിത ഉണ്ടായിരുന്നോ? ഇങ്ങനെ എത്ര സംശയങ്ങൾ! ഏതായാലും യേററ്സിന്റെ സിദ്ധിയുടെ തിളക്കംപോലെ എന്തോ ഒന്ന് കുമാരപിള്ളക്കവിതയിലുമുണ്ട്. വസ്തുനിഷ്ഠമായ സമകാലികസംഭവത്തിൽ തന്റേതുമാത്രമായ ആത്മാംശം കലർത്തി അതു് തന്റെ മിത്താക്കി മാററുന്നതിന് "ജോസ് ജോസഫിന്റെ മരണം" നല്ലൊരുദാഹരണമാണ്. തന്റെ സഹപ്രവർത്തകന്റെ മരണത്തെ പിള്ള തന്റെ അനുഭവമാക്കി മാററുന്നു. തന്റേതു മാത്രമായ രീതിയിൽ അതിനോട് പ്രതികരിക്കുന്നു. ഇനി മുതൽ നാം അറിയുന്നതു് ആരക്കുഴക്കാരൻ ജോസിനെയല്ല. കുമാരപിള്ളയുടെ കവിതയിലൂടെ പുനർജ്ജനിക്കുന്ന "മേശയിൽ കൈയൂന്നിയെന്നോടു സങ്കടം ചൊന്നിടും" ജോസിനെയാണ്. "ഓർമ്മക്കുറിപ്പുകൾ" എന്ന കവിതയിൽ സമകാലിക സംഭവങ്ങളും വീരപുരുഷരും കടന്നുവരുന്നു. കടന്നുവരികയല്ല, പിള്ളയുടെ മിത്തുകളായി പുനജ്ജനിക്കുകയാണ്." രാഷ്ട്രപിതാവുപോലും! "എത്ര യാദൃച്ഛികം മരണം" എന്നിവയും ദൃഷ്ടാന്തങ്ങൾതന്നെ.

യേററ്സും കുമാരപിള്ളയും തമ്മിൽ ഇത്രയും ആത്മബന്ധമുണ്ടെങ്കിൽ പിള്ളയെപ്പിടിച്ച് മലയാളത്തിലെ യേററ്സാക്കിക്കൂടേ എന്നാണെങ്കിൽ, അയ്യോ എനിക്കതിനു ചങ്കൂററവും പാണ്ഡിത്യവും പോരാ എന്നാണെന്റെ മറുപടി. ഞാൻ അതിനൊരുക്കമല്ല. വ്യക്തമായ കാരണമുണ്ട്. യേററ്സിന്റെ നേട്ടം കുമാരപിള്ളയുടെ നേട്ടത്തേക്കാൾ എത്രയോ മഹത്തരമാണ്; അവരുടെ നോട്ടം ഒരുപോലെയാണെങ്കിലും.

## വൈവിദ്ധ്യമുള്ള കവിത

കുമാരപിള്ളക്കവിതയുടെ രണ്ടാംഘട്ടത്തിൽ ഒന്നിലധികം ദശകളും കാവ്യസരണികളും ദൃശ്യമാണ്. ഇതു് കവിതകൾക്ക് "പൂരപ്പറമ്പിൽ ഞൊടിക്കുള്ളിൽ മാറും കുടക്കാഴ്ചപോലെ"യുള്ള വൈവിദ്ധ്യം നൽകുന്നു.

കൈവിരൽത്തുമ്പെങ്ങാനു-
മോർത്തിടാതൊന്നേ തൊട്ടാൽ
താഴ്ന്നുപോം കൺപോളകൾ;
വിങ്ങിയ കുഞ്ഞിക്കണ്ണി-
ലിററിക്കും മുലപ്പാലിൻ
തുള്ളിയെ നോവിക്കാത്തോ-
രമ്മതൻ വിരലുകൾ (മുദ്ഗലം)

എന്ന മട്ടിൽ മഞ്ഞുതുള്ളിപോലെയുള്ള ഭാവഗാനം മുതൽ

ഹൃദയം തെല്ലു താഴ്ത്തണം
വയററിൽ ചെറെറാതുക്കണം



# നരനാരായണൻ

## ജി. കുമാരപിള്ള

**നാ**ടെല്ലാം നാറുന്നു നരരെല്ലാം മാറുന്നു
നായായും നരിയായും നാരായണപിള്ളേ!
നാരായണപിള്ളേ, നാരായണപിള്ളേ,
നാടിൻചിരനാഥൻ തിരുനാരായണപിള്ളേ!
നാവെല്ലാമയയുന്നു നാലാളെക്കൂസണ്ടേ?
നാണംപോയ് മറയുന്നു നാരായണപിള്ളേ!
നാരായണപിള്ളേ, നാരായണപിള്ളേ,
നാദപ്രിയ ലീലാമയ നാരായണപിള്ളേ!
നാടെല്ലാമോടുന്നു നക്കാനായ് കക്കാനായ്
നാഥന്മാർ നടുവേയെൻ നാരായണപിള്ളേ!
നാരായണപിള്ളേ, നാരായണപിള്ളേ,
നാനാവിധമായാമയ നാരായണപിള്ളേ!
നേരില്ലാ നെറിയില്ലാ നേതാവും ജേതാവും
നേദിപ്പൂ പുളിവെള്ളം നാരായണപിള്ളേ!
നാരായണപിള്ളേ, നാരായണപിള്ളേ,
നേരമ്പോക്കാണോയിതു നാരായണപിള്ളേ!
നാടെല്ലാം നീറുന്നു നഞ്ചെല്ലാം നിറയുന്നു
നാനാഴിപ്പുരുവത്തിൽ നാരായണപിള്ളേ!
നാരായണപിള്ളേ, നാരായണപിള്ളേ!
നാരായണ മൂരായണ കൂരായണപിള്ളേ!
നാടെല്ലാമെരിയുന്നു നാഗംപോൽ നുളയുന്നു
നാശത്തിൻ നരകത്തീ നാരായണപിള്ളേ!
നാരായണപിള്ളേ, നാരായണപിള്ളേ,
നാരായം നണയുന്നോ നാരായണപിള്ളേ!
നാടെല്ലാം നീററിക്കും നായിന്റെ മക്കൾക്കു
നാലെണ്ണം പോടെന്റെ നാരായണപിള്ളേ,
നാരായണപിള്ളേ, നാരായണപിള്ളേ,
നാറാണത്തമരും നരനാരായണപിള്ളേ!
നേരംപോയ് നേരംപോയ് പുത്തുകൽക്കി
കലിതുള്ളാൻ
നേരംപോയ് നേരംപോയ് നാരായണപിള്ളേ!
നാരായണപിള്ളേ, നാരായണപിള്ളേ,
നരസിംഹക്കളിയാശാൻ നാരായണപിള്ളേ!

ആത്മാവുണ്ടെന്നു വന്നാലോ
ആസനത്തിൽ കുടുക്കണം.
രണ്ടു കായ്കളൊരേ ഞെട്ടിൽ
ഉണ്ടാകുംപോലെ തന്തയായ്
ഏതിനും രണ്ടുപേർ വേണം;
ഏററിയാലതിലും ശുഭം
(തിരുടവാക്യം)

എന്ന രീതിയിലുള്ള സിനിസിസത്തോളമെത്തുന്ന രൂക്ഷമായ ആക്ഷേപഹാസ്യം വരെ പരന്നു കിടക്കുന്നതാണ് പിള്ളയുടെ കാവ്യമേഖല (Poetic range). ഈ രണ്ടു പോയിൻറിനുമിടയിലുള്ള ഏതുതരം കവിതയും പിള്ളയിൽനിന്ന് പുറത്തുവരാം.

## തന്മക്കവിതകൾ

കുമാരപിള്ള മലയാളത്തിന് സമ്മാനിച്ച ഒരു പദമാണു തന്മ. സത്ത, തനിമ എന്നൊക്കെ അർത്ഥം. ഹോപ്കിൻസ് ഇതിന് 'inscape' എന്ന് പേരിടുകയും തന്മൂലം ഇംഗ്ലീഷിന് ഒരു പുതിയ വാക്കു ലഭിക്കുകയും ചെയ്തു. ഓരോ വസ്തുവിനും അതിന്റേതായ തനിമയുണ്ടെന്ന് കുമാരപിള്ള വിശ്വസിക്കുന്നു.

പൂവിനു പൂമാനമെന്ന പോലെ
രാവിനു രാമാനമെന്നപോലെ
ഓമനക്കുഞ്ഞിനുണ്ടോമനത്തം
താമരപ്പൂവിനു താമരത്തം.

പക്ഷേ, ഒരു താമരപ്പൂവ് മറെറാരു താമരപ്പൂവിൽനിന്ന് വ്യത്യസ്തമാണ്. ഒരു സന്ധ്യ മറെറാരു സന്ധ്യപോലെയല്ല. പക്ഷേ ഭാഷയിൽ ഇതു സൂചിപ്പിക്കാൻ പദങ്ങളില്ല.

മുററത്തെ മുല്ലയിലിന്നലെ സന്ധ്യയ്ക്കു
ഞെട്ടററു നിന്നൊരക്കുഞ്ഞു പൂമൊട്ടിനും
അന്നത്തെ രാത്രിയിൽ-
തെങ്ങിൻ തലപ്പിലൂ-
ടെന്നെ കടാക്ഷിച്ച പൗർണ്ണമിച്ചന്ദ്രനും
നിന്റെ കൺപീലിയി-
ലിന്നീ മുഹൂർത്തത്തി-
ലിററു നിൽക്കുന്നൊരീ-
ക്കണ്ണീർ കണത്തിനും
ഒന്നിനും പേരില്ല, പേരില്ല കഷ്ട! മീ-
ന്നൊന്നിന്റെയെങ്കിലും-
പേരു ചൊല്ലൂ സഖീ!

ആശാൻ സമ്മാനം മാത്രമല്ല. "ഇന്നു ഭാഷയതപൂർണ്ണമിങ്ങഹോ" എന്ന ആശാന്റെ ദുഃഖവും കുമാരപിള്ള പങ്കിടുന്നു.

"ജോസ് ജോസഫിന്റെ മരണ"ത്തിൽ നന്മയെപ്പററിപ്പാടുന്നു:

അദ്വിതീയ സ്വത്വ
ചൈതന്യ ദീപ്തമായ്
ഒന്നിനൊന്നല്ലാതെ
വേറൊന്നു കാണാത്ത
തന്മ തൻ ദിവ്യാവ-
താരമാണൊക്കെയും.

## വാങ്മയ ചിത്ര കവിതകൾ

ബിംബങ്ങളുടെ മിഴിവുകൊണ്ടു സവിശേഷ ശോഭയാർന്ന ചില കവിതകൾ അദ്ദേഹം ഭാഷയ്ക്കു സമ്മാനിച്ചിട്ടുണ്ട്. ഭാഷാതീതമായ ചില സൂക്ഷ്മഭാവങ്ങളെ മൂർത്തബിംബങ്ങളാക്കി ഭാഷയിൽ കുടിയിരുത്തുന്നു അദ്ദേഹം. മുഗ്ദ്ധം, മുദ്ഗലം, വളവുകൾ എന്നീ കവിതകൾ കാണുക.

തൻെറ ശ്രമത്തിൽ അദ്ദേഹം തൃപ്തനല്ല.

ഓളുവാനാവില്ലല്ലോ
ഭാഷതൻ മുനയെങ്ങാ-
നേശിയാൽ പിഞ്ചിപ്പോകും
സ്നിഗ്ദ്ധതേ നിന്നെപ്പററി.

എന്നദ്ദേഹം മുഗ്ദ്ധത്തിൽ പാടുന്നു. "പൂവപ്പിൻെറ ലോകം"— അവിദഗ്ദ്ധ ഹസ്തങ്ങളിൽ പൂവപ്പുവസ്തുക്കളുടെ ഒരു കാററലോഗായി തരംതാണുപോകുമായിരുന്ന ഈ കവിത വിദഗ്ദ്ധമായ ബിംബസന്നിവേശത്തിൽനിന്നുളവാകുന്ന അനുഭൂതിസാന്ദ്രതമൂലം മലയാളകവിതയിൽ പുതിയൊരനുഭവമായി മാറി. ഇതിലെ ബിംബങ്ങളുടെ ലയം കവികൾ സൂക്ഷിച്ചു പഠിക്കേണ്ടതാണ്. "ഇലകൾ" ഒരു ചലച്ചിത്ര ദൃശ്യത്തോടടുക്കുന്നു. സംഗ്രഹം ഇത്രയേയുള്ളൂ. ഉണങ്ങിനിൽക്കുന്ന മരം. മരച്ചോട്ടിൽ വീഴുന്ന മഴത്തുള്ളി. പിന്നെ മഴത്തുള്ളിയുടെ മഹേന്ദ്രജാലം. തളിർത്തുതഴയ്ക്കുന്ന മരം. ഇലകൊഴിയുന്ന മരം. ഉണങ്ങിച്ചുളിഞ്ഞും കരിഞ്ഞും മൊരിഞ്ഞും മരിക്കാനിരിക്കുന്ന മരക്കാലിൻെറ ഒരു ക്ലോസ്. അപ്പോഴേ കവിത തീരുന്നു. കവിതയുടെ ദൃശ്യവൽക്കരണത്തിൻെറ ഇക്കാലത്ത് ഈ കവിത ഒരു ചലച്ചിത്ര ദൃശ്യമാക്കാൻ ആരെങ്കിലും ശ്രമിച്ചെങ്കിൽ!

## പ്രേമകവിതകൾ

വിശുദ്ധീകരിക്കപ്പെട്ടവിഷാദത്തിൻെറ തേങ്ങൽ ഇളം തെന്നലിലലിയുന്നു. ഉള്ളിന്നുള്ളിൽനിന്നുവരുന്ന തേങ്ങൽ സ്നേഹിച്ചവളെ ഇനിയും വേദനിപ്പിക്കുമോ എന്ന പേടി. വികാര തരളിതമായ ഒരു ഹൃദയം തേങ്ങുന്നു.

സ്നേഹിക്കാൻ വന്നോനല്ലോ
വേദനിപ്പിക്കാനെന്തേ?
വേദനയറിയുന്നോൻ
വേദനിപ്പിക്കാനെന്തേ?

ഏതോ വിദൂരമായ കാലത്തിലെ പ്രേമഭംഗം ഇന്നും ആ ഹൃദയത്തെ വേദനിപ്പിക്കുന്നുണ്ടോ? ഒരുനാളുണർന്നപ്പോൾ സ്നേഹിച്ചവൾ എങ്ങോ പോയി മറഞ്ഞു. പിന്നെയുള്ളത് ഓർമ്മയും അതിൻെറ സുഗന്ധവും മാത്രം.

ഓർമ്മയായ് ഓർമ്മതൻ
സുഗന്ധമായ് സുഗന്ധമായ്
ഓർമ്മയായ്
ഒരു നാൾ

ഒരു നാളുണർന്നപ്പോൾ
ഓർമ്മതൻ സുഗന്ധമാം
ഗീതവും ഞാനും മാത്രം.

## വിലാപകാവ്യങ്ങൾ

ഒരാളുടെ മരണത്തെപ്പററി ഉള്ളിൽത്തട്ടി എഴുതുന്നതാണല്ലോ വിലാപകാവ്യം. ഉള്ളിൽത്തട്ടാതെയും ധാരാളം വിലാപകാവ്യങ്ങൾ പലരും തട്ടിവിടുന്നുണ്ട്. അന്യൻെറ മരണത്തിൻെറ കാവ്യപരമായ സാദ്ധ്യതകൾ മുഴുവൻ ചൂഷണംചെയ്ത് മരണംപോലും കാശാക്കിമാററുന്ന പ്രൊഫഷണൽ വിലാപക്കാരുടെയിടയിൽ കുമാരപിള്ള ഒററപ്പെട്ടുനിൽക്കുന്നു. ഈ പ്രൊഫഷണലുകളിൽ ചിലർ മരണത്തോടു പ്രതികരിക്കുന്നതിൽ കാണിക്കുന്ന മത്സരബുദ്ധി കണ്ടാൽ മററുള്ളവർ ചാവാൻ കാത്തിരിക്കുകയാണോ ഇവർ എന്നുവരെ തോന്നിപ്പോകുന്നു. ഇവരുടെ വിലാപങ്ങൾ സഹൃദയഹൃദയത്തിൽ യാതൊരു ചലനവും ഉണ്ടാക്കുന്നില്ലെന്നു മാത്രമല്ല; ഇവരിൽ ചിലരുടെ വിലാപം സഹൃദയനെ ചിരിപ്പിക്കുകകൂടി ചെയ്യും. ജി. യുടെ മരണത്തെപ്പററി "മരിച്ചിട്ടില്ലദ്ദേഹം" എന്ന പേരിലെഴുതപ്പെട്ട വിലാപത്തിൻെറ ആദ്യപാദമായ "ആംഗ്ലേയാക്ഷരമാല സ്സ്തോമക്ഷരം പോയി" ഞാൻ വായിച്ചതും പൊട്ടിച്ചിരിച്ചതും ഒന്നിച്ചായിരുന്നു. ഉടനെ ഞാൻ പശ്ചാത്തപിച്ചു. പാപമേററുപറഞ്ഞു സ്വയം ശപിച്ചു ഞാൻ എന്തിനു ചിരിച്ചു. ഇന്നും എനിക്കു വ്യക്തമായ ഉത്തരമില്ല?

കുമാരപിള്ളയ്ക്ക് വിലാപം ഒരു ശീലമല്ല. വളരെ വളരെ വിരളമായി മാത്രമേ അദ്ദേഹം വിലപിക്കാറുള്ളൂ. "ജോസ് ജോസഫിൻെറ മരണം", സി. ജെ. തോമസിൻെറ മരണസംബന്ധിയായി എഴുതിയ "മരണം"— ഭാഷയിലെ ഉത്തമമായ രണ്ടു വിലാപങ്ങൾ. കുമാരപിള്ള വാവിട്ടു കരയുന്നില്ല. എണ്ണിപ്പെറുക്കുന്നില്ല. അദ്ദേഹം പാലിക്കുന്ന സംയമനവും, ഭാവതീക്ഷ്ണതയിൽനിന്നുളവാകുന്ന നിസ്സംഗതയും ശ്രദ്ധേയമാണ്. സി. ജെ. യുടെ മരണത്തെപ്പററി

"..., വിളിപ്പാടിൻ
ദൂരവും കഴിഞ്ഞെൻെറ-
യാത്മാവിന്നയൽക്കാരൻ."

എന്നു വിലപിക്കുന്നതിലെ "ആത്മാവിന്നയൽക്കാരൻ" എന്ന പ്രയോഗം എത്രയെത്ര അഗാധമായ അർത്ഥതലങ്ങൾ ഉൾക്കൊള്ളുന്നു! ജോസ് ജോസഫിൻെറ മരണത്തോട് അദ്ദേഹം തികഞ്ഞ പക്വതയോടെയാണ് പ്രതികരിക്കുന്നത്. പ്രസക്തമായ ചില സൂചനകളിലൂടെ ജോസിൻെറ കുടുംബത്തിൻെറ ദുഃഖവും, ശവസംസ്കാരവും, കുടുംബത്തിൻെറ ഭാവിയും അദ്ദേഹം ധ്വനിപ്പിക്കുന്നു. ഭാവത്തിൻെറ പരകോടിയിൽ അനുഭവപ്പെടുന്ന നിസ്സംഗതയാണ് ഇതിലെ അന്തർധാര. അതിൻെറ മരവിപ്പ് സഹൃദയനിലേക്കും അരിച്ചുകയറുന്നു.

മനോജ്ഞമായ ഭാവഗാനമുതിർക്കുന്ന ഹൃദയംതന്നെ രൂക്ഷമായി പരിഹസിക്കുന്നു. കുമാരപിള്ളയുടെ ആക്ഷേപഹാസ്യത്തിൽത്തന്നെ വൈവിദ്ധ്യമുണ്ട്. "തത്തച്ചേ, പൂമ്മ...പൂമ്മ", "കായംകുളം", "അക്ഷരദ്രോഹികൾ" "ധമ്മടം ധർമ്മസങ്കടം" എന്നീ നാലുകവിതകൾ ശ്രദ്ധിക്കുക. നാലും നാലുതരമാണ്. ഇത്തരം കവിതകളിലെ പഴഞ്ചൊല്ലുകളുടേയും നാടൻമൊഴികളുടേയും നാടോടിക്കഥകളുടേയും സമർത്ഥമായ ഉപയോഗം കുമാരപിള്ളയിലെ നാടനെ വെളിവാക്കുന്നു. ഈ അടുത്തകാലത്തെഴുതിയ ആക്ഷേപഹാസ്യങ്ങളിൽ രൂക്ഷമായ പരിഹാസം നിറഞ്ഞുനിൽക്കുന്നു. ഗദ്യത്തിൽ പറയാവുന്ന ഏതെങ്കിലും രസകരമായ സംഭവം പണിപ്പെട്ടു പദ്യരൂപത്തിലാക്കി ആക്ഷേപഹാസ്യക്കാരെന്നു ഞെളിഞ്ഞു നടക്കുന്നവരെ ആക്ഷേപിക്കുന്നവയാണു കുമാരപിള്ളയുടെ ആക്ഷേപഹാസ്യക്കവിതകൾ.

## ആത്മാവിനെ രക്ഷിച്ച കവി

പിള്ളയാണ്, പറഞ്ഞു മയക്കാം, വഴി തെററിക്കാം എന്നു കരുതേണ്ട. തനിക്കു തൻെറ വഴി. ഇതായിരുന്നു ആദ്യംമുതൽ പിള്ളയുടെ നയം. "അരളിപ്പൂക്കൾ"എന്ന ആദ്യസമാഹാരത്തിന് 1950-ൽ എൻ. കൃഷ്ണപിള്ള എഴുതിയ അവതാരികയുടെ അവസാനഭാഗത്ത് ഇത്തിരിത്തമാശയുണ്ട്. ചെറിയ കവിതകൾ സ്ഥായിയായ മുദ്ര ഹൃദയത്തിൽ പതിക്കുന്നില്ലെന്നും, വിശാലവും വിചിത്രവുമായ ജീവിതത്തിൻെറ അന്തർഭാവങ്ങളെ സ്ഫുടമായും ശക്തമായും ആവിഷ്കരിക്കുന്നതിന് ദീർഘകവിതകൾക്കേ കഴിയുകയുള്ളൂ എന്നും പ്രസ്താവിച്ചതിനുശേഷം എൻ. വി. കൃഷ്ണവാരിയരെപ്പോലെ നീണ്ട കവിതകളെഴുതാൻ അദ്ദേഹം കുമാരപിള്ളയെ ക്ഷണിക്കുന്നു. ആ ക്ഷണം ആദരപൂർവ്വം അദ്ദേഹം നിരസിച്ചു. അതു കേരളകവിതയ്ക്ക് അനുഗ്രഹമായി. മലയാളം കുമാരപിള്ളയെ ചൂണ്ടിപ്പറയുന്നു:

സ്വന്തം 1തലതൊട്ടപ്പനെപ്പോലും ധിക്കരിച്ച് ആത്മാവിനെ രക്ഷിച്ച കുമാരപിള്ള ഇതാ. ഇവനിൽ ഞാൻ സംപ്രീതനായിരിക്കുന്നു. സ്വർഗ്ഗരാജ്യം ഇവനുള്ളതാകുന്നു.

1. തലതൊട്ടപ്പൻ = ജ്ഞാനസ്നാനപിതാവ്, godfather

Copyright 1970 LOS ANGELES TIMES

# പുതിയ പുസ്തകങ്ങൾ

കൗമുദി ന്യൂസ് സർവീസ്

## നബിവേദം

തിരുനബിയുടെ തിരുമൊഴികൾ. സമ്പാ: സർ മുഹമ്മദ് സഫറുല്ലാഹ് ഖാൻ. വിവ: എൻ. അബ്ദുർ റഹീം. വില: 6 രൂപ. അഹമ്മദീയ പ്രസ്ഥാനത്തിൻെറ നേതാവായിരുന്ന സഫറുല്ലാഹ്ഖാൻ. ഇസ്ലാം മത തത്വങ്ങളിൽ അദ്ദേഹത്തിന് അപാര പാണ്ഡിത്യമുണ്ടായിരുന്നു. ലോകപ്രശസ്തനായ ഈ മതപണ്ഡിതൻെറ ചിന്തകളും വ്യക്തിത്വവും പാകിസ്ഥാനിൽ പ്രക്ഷോഭങ്ങൾക്കും ഭരണമാററങ്ങൾക്കും കാരണമായിട്ടുണ്ട്. വിശുദ്ധ ഖുർആനും സർ മുഹമ്മദ് ഇംഗ്ലീഷിൽ വ്യാഖ്യാനം രചിച്ചിട്ടുണ്ട്. സാധാരണ മനുഷ്യർക്കായി നബി നൽകിയ ഉപദേശങ്ങൾ എടുത്തെഴുതിയിരിക്കുകയാണിവിടെ. ഈ തിരുമൊഴികൾ ഇസ്ലാമികചിന്തയുടെ അടിത്തറയാകുന്നു.

## പാണപ്പാട്ടുകൾ

മലബാറിലെ പാണപ്പാട്ടുകൾ. പാട്ടുകളുടെ സമാഹാരം. ജി. ഭാർഗ്ഗവൻപിള്ള. പ്രസാ: സാഹിത്യ പ്രവർത്തക സഹകരണസംഘം. വില: 10 രൂ. മലബാറിലെ പാണന്മാരുടെ ഇടയിലുള്ള കുറെ പാട്ടുകൾ സമാഹരിച്ചിരിക്കുകയാണിവിടെ. പാണന്മാരെപ്പററിയും അവരുടെ പാട്ടുകളെപ്പററിയും വിപുലമായ ഒരു പഠനഗ്രന്ഥം നേരത്തേതന്നെ ഭാർഗ്ഗവൻപിള്ള പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. മലബാറിലെ സർവ്വകലാവല്ലഭന്മാരാണ പാണന്മാർ ഇന്നും. അവരുടെ കൈകളിലാണ് മികച്ച എല്ലാ നാടൻ കലകളും. പാണപ്പാട്ടുകളിലെ ഭാഷയും താളവുമൊക്കെ ഭാർഗ്ഗവൻപിള്ള പഠനവിധേയമാക്കിയിട്ടുണ്ട്.

## സോഷ്യലിസ്റ്റ് റിയലിസം

സായിപ്പിൻെറ നായ. കവിതകൾ: കെ. പി. ജി., ചെറുകാട്. വിതരണം ചിന്ത പബ്ലിഷേഴ്സ്. വില: 4 രൂപ. ചെറുകാട് നോവലിസ്റ്റായിരുന്നു. കേരളത്തിലെ കമ്മ്യൂണിസ്ററുകാരുടെ ഗോർക്കി. കെ. പി. ജി. മരിക്കുന്നതുവരെ ഒരു മാർക്സിസ്ററുകവിമാത്രമായിരുന്നു. ചെറുകാട് കവിയെന്നപേരിൽ അറിയപ്പെട്ടില്ലെങ്കിലും കവിതകൾ എഴുതിയിരുന്നു. രണ്ടുപേരുടെയും കവിതകൾ അവരുടെ കാലശേഷം സമാഹരിക്കപ്പെട്ടിരിക്കുകയാണിവിടെ. ഇരുവരും സോഷ്യലിസ്റ്റ് റിയലിസത്തിൻെറ സന്ധിയില്ലാവക്താക്കളായിരുന്നു. കെ. പി. ജിയുടെ അഞ്ച് കവിതകൾ. ചെറുകാടിൻെറ ആറു കവിതകൾ. കവിത പൂക്കളായല്ല; മണ്ണായിട്ടാണ് ഈ സമാഹാരത്തിൽ പ്രത്യക്ഷപ്പെടുന്നത്.

## നമ്പൂതിരിപ്പാടിൻെറ ലേഖനങ്ങൾ.

വറചട്ടിയിൽനിന്ന് എരിതീയിലേക്ക്. ലേഖനസമാഹാരം. ഇ. എം. എസ്. നമ്പൂതിരിപ്പാട്. വിവ: എം. ആർ. ചന്ദ്രശേഖരൻ. പ്രസാ: ചിന്ത പബ്ലിഷേഴ്സ്. വില: 14 രൂപ. ഇ. എം. എസ്. ഇംഗ്ലീഷിലെഴുതിയ ലേഖനങ്ങളുടെ വിവർത്തനം; സ്വാതന്ത്ര്യാനന്തര ഇന്ത്യയിലെ രാഷ്ട്രീയ സംഭവവികാസങ്ങളെ പല ലേഖനങ്ങളിലായി മാർക്സിസ്ററുവീക്ഷണത്തിൽ വിലയിരുത്തുന്നു.

ആവടി സോഷ്യലിസവും തെലുങ്കാനയും ഇന്ത്യയുടെ ചൈനാവിരോധവും കമ്മ്യൂണിസ്ററ് പാർട്ടിയിലെ പിളർപ്പുമൊക്കെ അപഗ്രഥിക്കപ്പെടുന്നുണ്ട്. ഇടതുപക്ഷ ഐക്യവും സമ്പൂർണ്ണവിപ്ലവവും ചൈനാവിരോധഭ്രാന്ത്, ബംഗ്ലാദേശ്, കുഴപ്പത്തിനു പരിഹാരം, കമ്മ്യൂണിസ്റ്റ് പാർട്ടിയിലെ ഭിന്നിപ്പ് എന്നീ ലേഖനങ്ങൾ പ്രത്യേകം ശ്രദ്ധേയങ്ങളാണ്. നമ്പൂതിരിപ്പാടിൻെറ തർക്കബുദ്ധി ഈ ലേഖനങ്ങളിലെല്ലാം തെളിഞ്ഞു കാണാം.

# നോവൽ

## ഒൻപതു്



ശ്യാമപ്രസാദ്

"മാണിക്യം ഓ, ആ ചെറിയമേശ നീക്കിയിട്."

മാണിക്യം മേശ നീക്കിയിട്ടു.

"എല്ലാം ആ മേശപ്പുറത്തുവച്ചേക്കൂ."

മൂടിയ പാത്രങ്ങൾ അവൾ മേശപ്പുറത്തു വച്ചു.

"വെള്ളം..." മഹേന്ദ്രൻ ചോദിച്ചു. പെൺകിടാവ് പെട്ടെന്നു പുറത്തേക്കു പോയി. നിമിഷങ്ങൾക്കകം അവൾ തേച്ചുമിനുക്കിയ വലിയ കിണ്ടിയിൽ നിറച്ചു വെള്ളവുമായി കടന്നുവന്നു. പാത്രം തറയിൽ വച്ചിട്ട് താഴോട്ടുനോക്കിനിന്നു.

മഹേന്ദ്രൻ പാത്രങ്ങൾ മൂടിയിരുന്ന ഇലകൾ എടുത്തുമാററി. പുട്ട്—നേന്ത്രപ്പഴം. ഒരു വലിയ അലൂമിനിയം ജഗ്ഗിൽ ചായയായിരിക്കണം.

"വരൂ. മാണിക്യം." മഹേന്ദ്രൻ കസേര വലിച്ചിട്ടിരുന്നു. മാണിക്യം ഒരു ഇലയിൽ രണ്ടു കഷണം പുട്ടും ഒരു പഴവുമെടുത്തുകൊണ്ട് പഴയ സ്ഥാനത്തു ചെന്നിരുന്നു തിന്നാൻ തുടങ്ങി. മഹേന്ദ്രൻ ഒരു നേന്ത്രപ്പഴമെടുത്തു തൊലികളഞ്ഞു പുട്ടിൽ ചേർത്തു കുഴച്ചു.

"കൊള്ളാം, നന്നായിരിക്കുന്നു." അയാൾ അഭിനന്ദനസൂചകമായിപറഞ്ഞു.

"നിന്റെ പേരെന്താണ്?" ചായ ചില്ലു ഗ്ലാസ്സിൽ ഒഴിച്ച് പതുക്കെ കുടിച്ചു. അവളുടെ മറുപടി കേട്ടില്ല. അയാൾ മുഖമുയർത്തി നോക്കി. അവൾ മുഖം കുമ്പിട്ടു നിൽക്കുകയാണ്. സുന്ദരിയെന്നു പറയാൻ കഴിയില്ല. പക്ഷേ അഴകുള്ള തുടുത്ത മുഖം. ലേശം മലർന്ന ചുണ്ടുകൾ. അവൾ ധരിച്ചിരുന്ന ബ്ളൗസും പാവാടയും തീരെ ചെറുതെന്നു തോന്നി. ഇരുപത്, ഇരുപത്തിരണ്ടു വയസ്സു പ്രായം വരുന്ന ഈ പെൺകുട്ടി കുട്ടിശങ്കരൻനായരുടെ ആരാണ്?

"നിന്റെ പേരെന്താണു കുട്ടീ?" മഹേന്ദ്രൻ വീണ്ടും ചോദിച്ചു. അവൾ ഒന്നു നോക്കി. മിന്നൽപോലെയൊരു നോട്ടം.

"എന്താ— നീ മിണ്ടില്ലേ?"

പെൺകുട്ടിയുടെ ചുണ്ടുകൾ വിറയ്ക്കുന്നതു കണ്ടു. എങ്കിലും അവൾ ഒന്നും ഉരിയാടാതെ നിന്നു.

"നീ കുട്ടിശങ്കരൻനായരുടെ ആരാണ്?"

അതിനും മറുപടിയില്ല. അവൾ അസ്വസ്ഥതയോടെ കൈത്തലങ്ങൾ കൂട്ടിപ്പിടിച്ചു. മുഖത്ത് പരിഭ്രമം പടരുന്നതു കണ്ടു. അതോ ഭയമാണോ?

"ചോദിച്ചതു കേട്ടില്ലേ. നിന്റെ പേരെന്താണ്. കുട്ടിശങ്കരൻ നായർ നിന്റെ ആരാ?"

പെൺകുട്ടിയുടെ മുഖം വിളറുന്നത് അയാൾ ശ്രദ്ധിച്ചു. അവളുടെ തൊണ്ടയിൽ നിന്ന് അവ്യക്തമായ ഒരു ശബ്ദം പുറത്തുവന്നു. അവൾ മുഖമുയർത്തി മഹേന്ദ്രനെ നോക്കി രണ്ടു നിമിഷം നിന്നു. ആ കണ്ണുകളിൽ ദൈന്യത നിഴലിച്ചിരുന്നു.

പുറത്തു വീണ്ടും കാൽപ്പെരുമാററം കേട്ടു. പെൺകുട്ടി പെട്ടെന്നതു ശ്രദ്ധിച്ചു. അടുത്ത നിമിഷം അവൾ പുറത്തേക്കു ധൃതിയിൽ നടന്നു. പാദസരങ്ങളുടെ ദ്രുതതാളം മാത്രം അവശേഷിച്ചു.

ഉച്ചയൂണും ചെറിയൊരു മയക്കവും കഴിഞ്ഞാണ് മഹേന്ദ്രൻ പുറത്തേക്കിറങ്ങിയത്. മാണിക്യം ഊണുകഴിഞ്ഞ് കിടന്നില്ല. അയാൾ കൊട്ടാരത്തിന്റെ എല്ലാ ഭാഗങ്ങളും നടന്നു. പുറത്തുനിന്നു കാണുകയായിരുന്നു. മഹേന്ദ്രന്റെ കൂടെ പുറത്ത് കോമ്പൗണ്ടിൽ നടന്നുകൊണ്ടിരുന്നപ്പോൾ അയാളുടെ മനസ്സിൽ ഒരു സംശയമുണ്ടായിരുന്നു—എന്തിനാണ് കോവിലകത്തെ മുറികളെല്ലാം അടച്ചുപൂട്ടിയിരിക്കുന്നത്? തലേരാത്രി ഉറങ്ങിയത് താഴത്തെ ഹാളിലാണ്. ഇത്രയും മുറികളുള്ളപ്പോൾ അവയിലേതെങ്കിലുമൊന്നിൽ താമസിക്കരുതോ?

"മാണിക്യം—" മഹേന്ദ്രൻ വിളിച്ചു. അയാൾ അടുത്തുചെന്നു.

"നീ ഇതൊക്കെയൊന്ന് കാണ്."

മാണിക്യം നോക്കി. ശരിയാണ്. മനോഹരമായ സ്ഥലം. വിശാലമായ തൊടി നിറച്ച് ഫലവൃക്ഷങ്ങളാണ്; പ്ലാവും മാവും. വടക്കുവശത്തു കുറെയേറെ ഭാഗം മാന്തോപ്പുതന്നെ. ബാക്കിയുള്ള ഭാഗത്ത് ധാരാളം തെങ്ങുകൾ. എല്ലാം പ്രായമായവയാണ്. തെക്കു കിഴക്കേ മൂലയിലെ വലിയ സർപ്പക്കാവ് ഇരുളടഞ്ഞു കിടക്കുന്നു. അതിനോടു ചേർന്നു കാണുന്ന ഇടതൂർന്ന മുളങ്കൂട്ടം ആകാശം മുട്ടെ നിൽക്കുന്നു.

"അഴകായിരുക്ക്," മാണിക്യം പറഞ്ഞു.

"അതേ—മനോഹരമായിരിക്കുന്നു," മഹേന്ദ്രൻ മന്ത്രിച്ചു. വർഷങ്ങൾക്കുമുമ്പ് ഒരിക്കൽ കണ്ട ഓർമ്മ വീണ്ടും ഉയിരെടുത്തിരിക്കുന്നു. യാതൊരു ശബ്ദവും ബഹളവും ഇല്ലാതെ മൗനം പൂണ്ടുനിൽക്കുന്ന ഭൂമി. ഇവിടെ നഗരത്തിന്റെ വേഗതയില്ല, മാലിന്യമില്ല, ചെവിയടപ്പിക്കുന്ന ശബ്ദമില്ല. മൗനത്തിന്റെ സമാധി.

തെങ്ങിൻതോപ്പു കഴിഞ്ഞ് പതുക്കെ നടന്നു.

"അതു സർപ്പക്കാവാണ്," മഹേന്ദ്രൻ ചൂണ്ടിക്കാട്ടി. സർപ്പക്കാവിൽ നിറയെ ഇഞ്ചപ്പടർപ്പുകളാണ്. അവ കനത്ത പാഴ്മരങ്ങളിൽ പിണഞ്ഞുകയറി പരസ്പരം ബന്ധിപ്പിച്ചിരിക്കുന്നു. കാവിനകത്തേക്കു കാണാൻ കഴിയുന്നില്ല. ചെടികൾ വളർന്നുപടർന്നു മറഞ്ഞിരിക്കുകയാണ്. സർപ്പക്കാവ് പുറത്തേക്ക് അതിർത്തിവിട്ടു വളർന്നുപടർന്നു കഴിഞ്ഞിരിക്കുന്നു. എല്ലാം ഒന്നു വൃത്തിയാക്കണം. അയാൾ ആലോചിച്ചു. അടുത്ത നിമിഷം തന്നെ എന്തിന് എന്ന ചോദ്യം അറിയാതെ മനസ്സിൽ പൊന്തിവന്നു.

അയാൾ യാന്ത്രികമായി പാൻറ്സിന്റെ പാക്കററിൽനിന്നും സിഗററുകേസ്സും ലൈററുമെടുത്തു. സിഗററു കത്തിച്ചു. പിന്നെ അലക്ഷ്യമായി സർപ്പക്കാവിനെ പകുതി വലംവച്ചു നീങ്ങി.

ഇവിടെ നിന്നാൽ നേരെയാണ് കോവിലകമാളിക. സർപ്പക്കാവിൽ നിന്നും തറയോടു പാകിയ നടപ്പാത അങ്ങോട്ടുണ്ട്. നിറംമങ്ങി പായൽ പിടിച്ച തറ. മേലേ അർദ്ധവൃത്താകൃതിയിലുള്ള ചെറിയ ഓടുമേഞ്ഞ നടപ്പുര. സർപ്പക്കാവിലേക്കും കുളപ്പുരയിലേക്കും നടപ്പുരകൾ. കോവിലകത്തെ ആൾക്കാർ മഞ്ഞും മഴയും വെയിലും കൊള്ളാതിരിക്കാൻ.

നടപ്പുരയിൽനിന്നും മഹേന്ദ്രൻ മണ്ണിലേക്കിറങ്ങി. പുല്ലുകൾ വളർന്നുനിൽക്കുന്ന മണ്ണിൽ ഷൂസുകൾ അമർന്നുപോവുന്നു. പാൻറ്സിൽ ആണിപ്പുല്ലുകൾ പററിപ്പിടിക്കുന്നു. സിഗററുകുററി വലിച്ചെറിഞ്ഞുകൊണ്ട് മുൻപോട്ടു നീങ്ങി. ചെറിയ ഒരു മതിൽ—മൂന്നടി പൊക്കം. കാവിനിറം മങ്ങി പായലും അഴുക്കും പിടിച്ചിരിക്കുന്നു. ആ ചെറിയ മതിൽക്കെട്ട് ദീർഘചതുരാകൃതിയിലായിരുന്നു. മതിലിനോടു ചേർന്നു നടന്നു. അതിന്റെ മദ്ധ്യഭാഗത്തായി അഴിയടിച്ച ഒരു ചെറിയ ഗേററ്. അതടഞ്ഞുകിടന്നു. മഹേന്ദ്രൻ അവിടെ നോക്കിനിന്നു.

ദീർഘചതുരാകൃതിയിലുള്ളൊരു തോട്ടം. ഏതാണ്ടൊരേക്കർ വിസ്തീർണ്ണം വരും. താൻ നിന്ന തറനിരപ്പിൽനിന്നും നാലടി താഴ്ചയിലാണ് തോട്ടം മുഴുവൻ. അതുകൊണ്ടാവണം ചുററും മതിൽകെട്ടേണ്ടിവന്നത്. തോട്ടത്തിന്റെ വലതുവശത്തുമാറി ഒരു മണ്ഡപം കാണാം. ആ മണ്ഡപത്തിലേക്കു പോകുവാനും നടപ്പാതയുണ്ട്. നടപ്പുരയുണ്ട്.

മഹേന്ദ്രൻ ഗേററിൽ കാലുകൊണ്ട് ആഞ്ഞു തട്ടി. വല്ലാത്തൊരു ശബ്ദത്തോടെ അഴിവാതിൽ മലക്കേ തുറന്നു. അയാൾ ആദ്യത്തെ പടിയിലേക്കിറങ്ങി അഴിവാതിൽ നോക്കി. തുരുമ്പിച്ച പൂട്ട് ചെറിയ ഒരു തട്ടുകൊണ്ട് തകർന്നുപോയിരിക്കുന്നു. ഇരുമ്പുപൂട്ടു തുരുമ്പിച്ചു ദുർബ്ബലമാവാൻ എത്ര വർഷങ്ങൾ വേണ്ടിവരും. അഞ്ചു വർഷം, പത്തുവർഷം, ഇരുപത്തഞ്ചു വർഷം, അൻപതുവർഷം. എത്രകാലമായിക്കാണും ഈ പൂന്തോട്ടത്തിൽ മനുഷ്യപാദം സ്പർശിച്ചിട്ട്? അവിശ്വസനീയമെന്നോണം മഹേന്ദ്രൻ തലയാട്ടി. ഒരു ദീർഘനിശ്വാസത്തോടെ അയാൾ പടികളിറങ്ങി.

പാതയുടെ ഇരുവശവും പുല്ല് ഒരടി പൊക്കത്തിലേറെ വളർന്നുനിൽക്കുന്നു. തോട്ടത്തിന്റെ ഒത്ത മദ്ധ്യത്തിൽ കെട്ടിയുണ്ടാക്കിയ മണ്ഡപം. മണ്ഡലത്തിന്റെ മദ്ധ്യത്തിൽ വൃത്താകൃതിയിൽ ഒരു തടാകം. തടാകത്തിന്റെ മദ്ധ്യത്തിൽ കെട്ടി ഉയർത്തിയ വലിപ്പമുള്ള വിടർന്ന താമരപ്പൂവ്. താമരപ്പൂവിൽ തുമ്പി ഉയർത്തി നിൽക്കുന്ന കൊമ്പനാന. അതൊരു ജലധാരായന്ത്രമാണെന്നു തോന്നി. പക്ഷേ ജലം മലിനമായിരിക്കുന്നു. മഹേന്ദ്രൻ കുനിഞ്ഞ് ഒരു കുടന്ന വെള്ളമെടുത്തു. കൊഴുത്ത പച്ചനിറം കലർന്ന ജലം. നേർത്ത പായൽകൊണ്ടാണ് വെള്ളത്തിനു പച്ചരാശി കലർന്നിരിക്കുന്നത്.



മഹേന്ദ്രൻ വലത്തോട്ടുള്ള നടപ്പാതയിലൂടെ മണ്ഡപത്തിലേക്കു നടന്നു. ചുകന്ന കാവിപൂശിയ പടികൾ. ഏതാണ്ട് ഇരുപതു മീററർ വ്യാസം വരുന്ന മണ്ഡപം. അതിന്റെ തറ മാർബിളിലാണ്. തറയുടെ മദ്ധ്യഭാഗം മുഴുവൻ വിടർന്ന ചെന്താമരയുടെ ഡിസൈൻ. എല്ലാം മങ്ങിനരച്ചു കഴിഞ്ഞിരിക്കുന്നു. വർഷങ്ങളുടെ പ്രയാണം ധൂളികളായി തറയിൽ അടിഞ്ഞു കിടക്കുന്നു. കാട്ടുവള്ളികൾ പടർന്നു കയറിയ മണ്ഡപത്തിന്റെ സ്തൂപാകൃതിയിലുള്ള മേല്പുര ചുകന്ന ചെറിയ ഇഷ്ടികകൾകൊണ്ടു പാകിയിരുന്നു. മണ്ഡപത്തിന്റെ പടിഞ്ഞാറുഭാഗത്ത് രണ്ടോ മൂന്നോ പേർക്ക് ഇരിക്കാൻ വേണ്ടിയാവണം ബെഞ്ചുപോലെ ഉയർത്തികെട്ടിയിരിക്കുന്നു.

മഹേന്ദ്രൻ നിമിഷങ്ങളോളം നോക്കിനിന്നു. ജീർണ്ണതയും നാശവും. അതിന്റെ മാത്രമാണിതു്—അയാൾ അസ്വസ്ഥതയോടെ ഓർത്തു.

"സർ."

മഹേന്ദ്രൻ തിരിഞ്ഞുനോക്കി—മാണിക്യം. എല്ലാം കണ്ടു നടന്നതിനിടയിൽ അതിന്റെ അസ്വസ്ഥതയിൽ മാണിക്യത്തെ മറന്നുപോയി.

"വരൂ."

മാണിക്യം പടികളിറങ്ങിവന്നു. അയാളുടെ കണ്ണുകൾ ജീർണ്ണാവസ്ഥയിലെത്തിക്കഴിഞ്ഞിരിക്കുന്ന പൂന്തോട്ടം മുഴുവൻ സഞ്ചരിക്കുന്നതു ശ്രദ്ധിച്ചു.

"എവ്വളവു അരുമയാനയിടം. എല്ലാം നാശമാപ്പോയിരുക്ക്.." മാണിക്യം വ്യസനത്തോടെ പറഞ്ഞു. "അതേ മാണിക്യം എല്ലാം നാശമായിപ്പോയിരിക്കുന്നു."

"സർ."

"എന്താ, മാണിക്യം?"

"അന്തയാൾ കൂപ്പിടറ്ത്."

"എന്തിന്?"

"ചായ റെഡിയാരുക്ക്."

അപ്പോഴാണ് സമയത്തെപ്പററി അയാൾ ബോധവാനായത്.

"ശരി-നമുക്കു പോവാം."

തോട്ടത്തിനു പുറത്തു കുട്ടിശങ്കരൻനായർ കാത്തുനില്പുണ്ടായിരുന്നു. മഹേന്ദ്രൻ മുൻപിലും മററു രണ്ടുപേരും പിറകിലുമായി മാളികയിലേക്കു നടന്നു.

മഹേന്ദ്രൻ പെട്ടെന്നുനിന്നു.

"അതെന്താ—നായരേ?"

മഹേന്ദ്രൻ ചൂണ്ടിയിടത്തേക്കു കുട്ടിശങ്കരൻ നായരും മാണിക്യവും നോക്കി. അവർ നിന്നയിടത്തിന് ഒരു പത്തു മീററകലെ രണ്ടു മീററർ വ്യാസത്തിൽ ഒന്നരമീററർ പൊക്കത്തിൽ വൃത്താകൃതിയിൽ കല്ലുകൊണ്ട് കെട്ടിപ്പൊക്കിയിരിക്കുന്നു. അതിന്റെ മേൽ ഒരു ചെറു മണ്ഡപം. മണ്ഡപത്തിൽ ഒരു പീഠം. പീഠത്തിൽ ഒരു ബിംബം.

"അതും ഒരു്...ഒരു്...ദേവീപ്രതിഷ്ഠ്യാണ്." കുട്ടിശങ്കരൻ നായർ പറഞ്ഞു. പിന്നെ അതൊരു പ്രശ്നമല്ലാത്തതുപോലെ മഹേന്ദ്രന്റെ നേരെ തിരിഞ്ഞു.

"തമ്പ്രാന ചായയ്ക്കു വൈകിപ്പോണ."

"സാരമില്ല. ഞാനിപ്പോ വരാം."

അയാൾ നടപ്പാതയിൽനിന്നും അങ്ങോട്ടു നടന്നു. ചതുർബാഹുവായ ദേവീവിഗ്രഹം. ഒരു മീററർ ഉയരം വരും. കൃഷ്ണശിലയിൽ ചെയ്തതാവണം. അയാൾ നിമിഷങ്ങളോളം നോക്കിനിന്നു. താനറിയാതെ എന്തോ ഒരസ്വസ്ഥത തന്റെ മനസ്സിലേക്കു കടന്നുവരുന്നതായി അയാൾക്കു തോന്നി.

മഹേന്ദ്രൻ സാവധാനം അതിനു ചുററും നടന്നു. സാധാരണ ഒരു ദേവീപ്രതിഷ്ഠയുടെ യാതൊരുവിധ സമ്പ്രദായങ്ങളും ഇവിടെ കാണുന്നില്ല. തുറന്ന പീഠവും അതിൽ വലിയ ബിംബവും. ശ്രീകോവിൽ വേണ്ട, ഗർഭഗൃഹമെങ്കിലും വേണ്ടേ?

പൊടുന്നനെ മുകളിൽനിന്നെന്തോ ഒരു ശബ്ദം കേട്ടു. അടുത്ത നിമിഷം കനത്ത ഒരു മുഴക്കം കേട്ടു. എന്തോ ഒരു വസ്തു തന്റെ സമീപത്തേക്കു തെറിക്കുന്നതു കണ്ടു. അതു പുല്ലുകൾക്കിടയിൽ ചെന്നു വീണു. മഹേന്ദ്രൻ നടന്നുചെന്ന് അതെടുത്തു. അതൊരു മൂഴുത്ത തേങ്ങയായിരുന്നു. തൊപ്പിയടർന്നുപോയ തേങ്ങ. അയാൾ അതുംകൊണ്ട് തിരിച്ചുചെന്നു. എന്തോ ഒരു കാര്യം അയാളുടെ മനസ്സിലേക്കു കയറിവന്നതുപോലെ. വ്യക്തമല്ല. അതെന്താണ്? ആലോചനയിൽ നിന്ന അയാളുടെ കൈയിൽനിന്നും തേങ്ങ വഴുതിവീണു. ചെറിയ മുഴക്കമുള്ള ഒരു ശബ്ദം. അയാളതു ശ്രദ്ധിച്ചു. ഓർമ്മിക്കാൻ ശ്രമിച്ച കാര്യം പെട്ടെന്നു വ്യക്തമായി. ഉയരത്തിൽനിന്നും തേങ്ങ കെട്ടിൽ വീണപ്പോൾ കേട്ടത് വലിയ ഒരു മുഴക്കമാണ്. ഒരു കൽക്കെട്ടിൽ വന്നു വീണാൽ അങ്ങനെയൊരു മുഴക്കം കേൾക്കില്ല. അയാൾക്കു ബലമായ സംശയം തോന്നി. വീണു കിടന്ന തേങ്ങ കൈയിലെടുത്തു മുകളിലേക്കെറിഞ്ഞു. കൃത്യമായും അതു വന്നു വീണു. അതേമുഴക്കം.

"കുട്ടിശങ്കരന്നായർ!" അയാൾ ഉറക്കെ വിളിച്ചു.

"തമ്പ്രാൻ." അടുത്തുനിന്നും വിളി കേട്ടപ്പോഴാണ് കുട്ടിശങ്കരൻനായർ അതിനകം അടുത്തെത്തിയിരുന്ന കാര്യം അയാൾ മനസ്സിലാക്കിയത്.

"ഇതെന്താണ്. ഈ കെട്ട്?"

"അടിയൻ നേർത്തെ പറഞ്ഞു. പ്രതിഷ്ഠ—ദേവീ പ്രതിഷ്ഠ്യാണ്."

അയാൾ എന്തോ ഒളിക്കാൻ ശ്രമിക്കുന്നുവെന്ന് തോന്നി.

"അതല്ല ഞാൻ ചോദിച്ചത്. ഈ പീഠത്തിനും കെട്ടിനും താഴെ എന്താണ്?"

"അതു്...അതു്..." വൃദ്ധൻ വിക്കിപ്പറയാൻ തുടങ്ങി: പഴേ കിണറാണ്. അതിന്റെ വായടച്ചുകെട്ടിതാ."

"അതു ശരി." മഹേന്ദ്രൻ ആത്മഗതമെന്നോണം മന്ത്രിച്ചു: 'മാണിക്യം. നീയിതൊന്നു നോക്കൂ. പഴയ കിണർ, അതടച്ചുവാർത്തു മേലെ ഒരു പാതി മണ്ഡപം. പീഠം. പ്രതിഷ്ഠ.

മാണിക്യം അടുത്തുവന്ന് അല്പനേരം നോക്കിക്കൊണ്ടുനിന്നു.

(തുടരും)

# നോവൽ

## അൻപത്തേഴ്

തിരികെ മുറിയിൽപോയി തനിയെ ചടഞ്ഞുകൂടാൻ ഒരു മടുപ്പ്. ഇന്ന് പകൽ മുഴവൻ കടന്നുകിട്ടേണ്ടിയിരിക്കുന്നു. അതിനിടയ്ക്ക് സാവിത്രിക്ക് ഒരു സമ്മാനവും വാങ്ങാനുണ്ട്. കൊണാട്ട് പ്ളേസിലേക്ക് അപ്പോൾത്തന്നെ പോയേക്കാം എന്നുറച്ചതും അതുകൊണ്ടായിരുന്നു.

ഏറെനാളായി മനസ്സിൽ കൊണ്ടുനടന്ന ഒരു മോഹമായിരുന്നു—സാവിത്രിക്ക് ഒരു സ്നേഹോപഹാരം! ചന്ദനത്തടിയിൽ കടഞ്ഞെടുത്ത ശ്രീകൃഷ്ണശില്പം! മൈസൂർ ഹാൻഡിക്രാഫ്റ്റ് എമ്പോറിയത്തിന്റെ നടയിൽ ഇരിക്കുന്ന താടിക്കാരൻ വില്പനക്കാരനോട് പണ്ടൊരിക്കൽ സാവിത്രി വില തിരക്കിയിട്ടുള്ളതാണ്. ഇരുപത്തഞ്ചുരൂപ എന്നു കേട്ടപ്പോൾ ഇച്ഛാഭംഗത്തോടെ പറഞ്ഞതും ഓർമ്മയുണ്ട്.

"കൃഷ്ണന്റെ രൂപം മനസ്സിൽ എപ്പോഴുംകലെ സാവിത്രിയുടെ ഭാവി? സാവിത്രിയുടേതു മാത്രമോ? തങ്ങളുടെ ഭാവി! എപ്പോഴും സംഭാഷണത്തിൽനിന്നും തങ്ങൾ മനഃപൂർവ്വം ഒഴിഞ്ഞു നിറുത്തിയിരുന്ന ആ നടുക്കുന്ന യാഥാർത്ഥ്യം.

മനസ്സിൽ പൊടുന്നനെ ഉണ്ടായ മരവിപ്പ് മധുരിക്കുന്ന വേദനയായി മാറിയതു് നിമിഷങ്ങൾക്കുള്ളിലാണ്. ഓർമ്മയുടെ തിരശ്ശീലയിൽ നക്ഷത്രങ്ങളുടെ തിളക്കമുള്ള അഞ്ജനക്കണ്ണുകൾ! പരിചയത്തിന്റെ സമതലങ്ങളിൽ എന്നോ പററിക്കൂടി എങ്ങനെയോ വേരോടി. ആരുമാരുമറിയാതെ കരുത്തും ശക്തിയും ആർജ്ജിച്ച് തങ്ങൾക്കിടയിൽ വളർന്ന ഈ മമതാബന്ധം—പരസ്പരം ഉള്ളുതുറന്നൊരംഗീകാരം നൽകാൻ ഇന്നോളം ഇരുകൂട്ടരും ധൈര്യപ്പെട്ടിട്ടില്ലെങ്കിലും! തമ്മിലുള്ള സൗഹൃദത്തിന്റെ, ഒരുമയുടെ തനതു് എന്നുള്ള കരുതലിന്റെ എത്ര എത്ര അനർഘനിമിഷങ്ങൾ! ഒന്നിച്ചല്ലാതെ മററൊരുതരത്തിൽ ചിന്തിക്കാൻകൂടി തങ്ങൾ മറന്നിരിക്കുന്നതല്ലേ സത്യം! എങ്കിലും തന്റെ ഹൃദയത്തിൽ നിറഞ്ഞുനിൽക്കുന്ന മധുരതരമായ ആ വികാരം—ചെമ്പകപ്പൂക്കളുടെ സുഗന്ധം—ഇല്ല, സാവിത്രി ഒരിക്കലും അതു് വാസനിച്ചിട്ടുണ്ടാവില്ല.

പ്രതീക്ഷിച്ചുകൊണ്ടല്ല. അനിവാര്യമായ വേർപാടിന്റെ പെരുംചേതം ഉള്ളിൽ കണ്ടുകൊണ്ടു തന്നെ!

എല്ലാം മനസ്സിൽ ഇപ്പോൾ കാണുകയല്ലെ. അതെ. പെട്ടെന്നുണ്ടായ വികാരത്തള്ളലിൽ ഹൃദയത്തിൽ പൊട്ടിവിരിഞ്ഞ മോഹത്തിന്റെ നീർക്കുമിളകൾ മാത്രം. സാവിത്രിയും താനുമായുള്ള അന്തരം മററാരെക്കാളും അറിവുള്ളതാൻ! തങ്ങളുടെ ബന്ധത്തിൽ നിറഭേദം വരുത്തുന്ന വാക്കോ നോട്ടമോ തന്നിൽനിന്നും ഉണ്ടായിക്കൂടാ. അതിന്റെ പ്രത്യാഘാതം സാവിത്രിയിൽ മറെറാരു തരത്തിലാണെങ്കിൽ അതിന്റെ വിപരീതാത്മകമായ ഭവിഷ്യത്തു്—അലസമായ മനസ്സിൽ എന്തൊക്കെ പാഴ് ചിന്തകളാണ്!

നല്ലവണ്ണം വിശന്നു തുടങ്ങിയിരുന്നു. നേരേ ലാൽചന്ദിന്റെ റെസ്റററന്റിലേക്കാണു പോയതു്. ചപ്പാത്തിയും സബ്ജിയും ഏലയ്ക്കായിട്ടു തിളപ്പിച്ച സ്പെഷ്യൽ ചായയും! വാച്ചിലേക്കു നോക്കി. മണി ഇനിയും രണ്ടായിട്ടില്ല. ഉച്ചിപൊള്ളുന്ന വെയിലത്തു് ബസ്സുകാത്തുനിൽക്കുന്നതു്—ആല്ലെങ്കിലും റൂമിൽ ചെന്നാലും സമയം നീങ്ങിക്കിട്ടാനുള്ള

# ദൈവമക്കൾ

ഉണ്ടു്—തൽക്കാലം അതുകൊണ്ടു് തൃപ്തിപ്പെടാം."

അപ്പോൾത്തന്നെ അതു വാങ്ങി സമ്മാനിക്കണമെന്നു തോന്നാഞ്ഞതല്ല. അത്രയും പൈസ കൈയിൽ ഉണ്ടായിരുന്നില്ല. അടുത്തമാസംമുതൽ മിച്ചംപിടിച്ച് മുപ്പതുരൂപ ഈ ആവശ്യത്തിലേക്കായി നീക്കിവച്ചിരുന്നു.

ലക്ഷണമൊത്ത ഒരു ശില്പം കണ്ടുപിടിക്കാൻ അസാദ്ധ്യമെന്നുതന്നെ തോന്നി. ഏതാണ്ട് എല്ലാം ഒരുപോലെതന്നെ. ശ്രീകൃഷ്ണനെക്കുറിച്ചുള്ള തന്റെ അറിവ് പണ്ടെന്നോ പഠിച്ച മലയാളം പാഠപുസ്തകത്തിൽ ഒതുങ്ങിയതുമാത്രം! തന്റെ ബദ്ധപ്പാടു കണ്ടിട്ടാവണം കുങ്കമച്ചെപ്പ് വാങ്ങാൻ എത്തിയ ഒരു പെൺകുട്ടി ഒരെണ്ണം തിരഞ്ഞുകൊടുത്തതു്! സാവിത്രിയെപ്പോലെ മുറി ഹിന്ദിയിൽ വിലപേശാൻ അറിഞ്ഞുകൂടാത്തതുകൊണ്ടു് മുപ്പതുരൂപയും ചെലവാക്കുകയും ചെയ്തു. എങ്കിലും മനസ്സ് നിറഞ്ഞുതുളുമ്പുന്ന സംതൃപ്തിയായിരുന്നു.

സാവിത്രിക്ക് മാലയിട്ടു പൂജിക്കാൻ ഒരു ചന്ദനക്കൃഷ്ണൻ! എന്നും സന്ധ്യയ്ക്ക് കുളിച്ച് കുറിവരച്ച് ശ്രീകൃഷ്ണന് മാലചാർത്തുമ്പോഴെങ്കിലും തന്നെ ഓർമ്മിക്കുകയില്ലേ? പെട്ടെന്നു മനസ്സിൽ ഒരാളൽ! വേർപാടിന്റെ മുഹൂർത്തം ഇതാ—വിളിപ്പാടവാക്കിലോ പ്രവൃത്തിയിലോ നോട്ടത്തിൽപ്പോലുമോ അങ്ങനെയൊരു പാകപ്പിഴ് തന്റെപക്കൽനിന്നുണ്ടാകാതിരിക്കാൻ അത്രകണ്ടു ശ്രദ്ധിച്ചിരുന്നു. ഓർക്കുന്തോറും ഉള്ളിൽ തിങ്ങിനിറയുന്ന വൈവശ്യം! വയ്യ, ഹൃദയത്തെ കീഴ്പ്പെടുത്തിയിരിക്കുന്ന ഈ അതിലോലഭാവങ്ങളെ ഇനിയും അടിച്ചമർത്തുക സാദ്ധ്യമല്ല. വേർപാടിന്റെ മുഹൂർത്തം അടുത്തെത്തിയിരിക്കുന്ന ഈ സാഹചര്യത്തിലെങ്കിലും


സാറാ തോമസ്


ഉള്ളുതുറന്നുകാട്ടാൻ കഴിഞ്ഞിരുന്നെങ്കിൽ.

പരശ്ശതം ക്ഷതങ്ങളേററു വിങ്ങിനൊമ്പരപ്പെട്ട തന്റെ ഹൃദയത്തിൽ സൗഹൃദത്തിന്റെ കുളിർമ്മ പരത്തിയ പെൺകുട്ടി? തന്നെ ചൂഴ്ന്നുനിന്ന, വീർപ്പുമുട്ടിച്ച നിശ്ശബ്ദതയിൽ അവൾ തുടങ്ങിവച്ച സ്നേഹത്തിന്റെ വേണുഗാനം. എല്ലാം എല്ലാം അവൾക്കു കാട്ടിക്കൊടുക്കാൻ കഴിഞ്ഞിരുന്നെങ്കിൽ! ഒന്നും ഒന്നും

പ്രയാസം. കാദറിക്കായുടെ ബുക്ക്സ്റ്റാളിൽ ചെന്നാലോ? നാട്ടിലെ പത്രവാർത്തകൾ അറിഞ്ഞിട്ട് മാസങ്ങൾതന്നെയായി. എല്ലാം ഒന്നു മറിച്ചുനോക്കണം. സാവിത്രിയോടു പറയാൻ ചില കൗതുകവാർത്തകളും കാണാതിരിക്കയില്ല. കഴിഞ്ഞപ്രാവശ്യം ചെന്നപ്പോഴാണ് ഡോക്ടർ കെ. സേതുമാധവനെ അനാട്ടമി ഹയർസ്റ്റഡീസിന് സർക്കാർ ഇംഗ്ലണ്ടിൽ അയച്ചിരിക്കുന്ന വാർത്ത അറിയാനിടയായതു്. ഭാഗ്യവാനായ കുഞ്ഞപ്പി. ഇപ്പോൾ കോട്ടും സ്യൂട്ടും ടൈയും ഒക്കെ അണിഞ്ഞ് ലണ്ടൻ നഗരത്തിലെ എണ്ണപ്പെട്ട മെഡിക്കൽ കോളേജിൽ! അവൻ പറഞ്ഞതുപോലെ പത്തുവർഷത്തിനകം അനാട്ടമി പ്രൊഫസർ!

വെയിലിന്റെ ചൂടു കുറയുന്നതുവരെ ബുക്ക്സ്റ്റാളിൽ തന്നെ കഴിച്ചുകൂട്ടാം. അതു കഴിഞ്ഞു് മിനർവായിൽ ഫസ്റ്റ് ഷോയ്ക്കുള്ള രണ്ടു ടിക്കറ്റുകളും ബുക്ക് ചെയ്തു. കാമ്പസിലേക്കുള്ള ബസ്സിൽ കടന്നുകൂടിയാൽ സാവിത്രി പരീക്ഷ കഴിഞ്ഞു് ക്വാർട്ടേഴ്സിലെത്തുമ്പോൾ



കണികാണുന്നതു തന്നെയായിരിക്കണം. അവസാനമായി കണ്ടു പിരിഞ്ഞപ്പോൾ പറഞ്ഞുവച്ചതു് അങ്ങനെയായിരുന്നു. പരീക്ഷ തീരുന്ന ദിവസം എങ്ങനെ ആഘോഷിക്കണമെന്നതിനെപ്പററിയുള്ള തീരുമാനം സാവിത്രിക്കു വിട്ടുകൊടുത്തിരുന്നു. രാജ്കപൂറിന്റെ 'സംഗമ'മാണ് പടം. കണ്ടുകഴിയുമ്പോൾ മനസ്സ് വിങ്ങിത്തുടിക്കും. വൈജയന്തിമാലയുടെ അഭിനയം അത്രയ്ക്ക് കുററമററതാണ്—എല്ലാം സാവിത്രി പറഞ്ഞുള്ള അറിവുകൾ! സിനിമ കണ്ടു ശീലമില്ലാത്തതുകൊണ്ട് അതിനെക്കുറിച്ചു കമ്പവുമില്ല. പക്ഷേ, സാവിത്രിയുമൊന്നിച്ച് സിനിമ കാണുക—അതിന്റെ പ്രത്യേകത! അതുവരെ രുചിച്ചിട്ടില്ലാത്ത സ്വാദുള്ള ഒരു അനുഭവത്തിനുവേണ്ടിയുള്ള വാഞ്ഛ മനസ്സിൽ രൂപംകൊള്ളുകയാണ്. എന്തുകൊണ്ടും ഇന്നു പ്രത്യേക ദിവസമാണ്. മനസ്സിൽ ഉന്മേഷം ഏറിനിന്നു.

ചുട്ടുപൊള്ളുന്ന വെയിലിൽ കടയുടെ മുൻപിലെ വിരിതാഴ്ത്തിയിട്ട് കാദറിക്ക, മേശപ്പുറത്തു് തലചായ്ച്ച് മയങ്ങുന്ന സമയം! താൻ ചെന്നു കയറിയപ്പോൾ ഉറക്കച്ചടവോടെ ഒന്നു നോക്കിയെന്നേയുള്ളു.

"തല പൊങ്ങണില്ലേട്ടോ—വല്ലാത്ത ചൂട്."

അത്രയും പറഞ്ഞിട്ട് വീണ്ടും മുഖം കൈപ്പത്തിയിൽ അമർത്തി കണ്ണുകൾ അടച്ചുകഴിഞ്ഞു.

'കറകറ' ശബ്ദംവച്ചു കറങ്ങുന്ന പഴയ ഓറിയന്റ് ഫാനിന്റെ ചുവട്ടിലേക്ക് കസേര വലിച്ചിട്ടിട്ട് പഴയ പത്രക്കെട്ടിലേക്കു തിരിഞ്ഞു.

നാട്ടിലെ വിശേഷങ്ങൾ ഒക്കെ അറിഞ്ഞിട്ട് എത്ര നാളുകളായി? ഈച്ചരന് നിയമസഭയിൽ കടന്നുകൂടാൻ കഴിഞ്ഞോ ആവോ? അവന്റെ വികാരങ്ങൾ മാനിക്കാൻ നേതാക്കന്മാർക്കു കഴിഞ്ഞിരിക്കുമോ—നാട്ടിൽ വച്ചു കണ്ടുപിരിഞ്ഞപ്പോൾ അവന്റെ വാക്കുകളിൽ താനറിയാതെ കടന്നുകൂടിയ അസംതൃപ്തിയുടെ ധ്വനി! അല്ലെങ്കിലും പാർട്ടിയുടെ മൊത്തമായ വിജയമായിരിക്കുമല്ലോ നേതാക്കന്മാരുടെ ലക്ഷ്യം. അപ്പോൾപ്പിന്നെ ഈച്ചരൻ! ഒരുതരത്തിലുള്ള വിട്ടുവീഴ്ചയ്ക്കും അവനെ നോക്കണ്ട. ഒരുകണക്കിന് അവനെപ്പോലെയുള്ളവർ അധികാരസ്ഥാനത്തു എത്താതിരിക്കുന്നതാണു നല്ലതു്—തന്റെ വിശ്വാസപ്രമാണങ്ങൾക്ക് അപ്പുറമുള്ള ഒന്നുമായി പൊരുത്തപ്പെടാൻ കഴിഞ്ഞെന്നു വരില്ല. അതിനുള്ള ശ്രമംപോലും നടത്തുകയില്ല. തീർച്ച! ഏതായാലും അവന്റെ ലക്ഷ്യത്തിന്റെ ആദ്യത്തെ പടികടന്നിരിക്കുന്നു.

അങ്ങിങ്ങായി അസ്വസ്ഥതകൾ തലപൊക്കിയിരുന്നു എന്നല്ലാതെ കോൺഗ്രസ്സിന്റെ ഉറച്ച ഗവൺമെന്റ് തകരുമെന്നോ ഒരു ഇടതുപക്ഷ ഭരണം വരുമെന്നോ കുടിയൊഴിപ്പിക്കൽ ബിൽ പാസ്സാകുമെന്നോ ഒന്നും മനസ്സിൽ കണ്ടതല്ല. അതിന്റെ വിശദാംശങ്ങൾ അറിയാനുള്ള ഔത്സുക്യത്തോടെ 'ജന്മദേശ'ത്തിന്റെ താളുകൾ മറിക്കയായിരുന്നു.

നിയമസഭയിലെ കോലാഹലങ്ങളിൽക്കൂടി ചുററിത്തിരിഞ്ഞപ്പോൾ മനസ്സിൽ ഈച്ചരന്റെ പേരും തിരക്കുന്നുണ്ടായിരുന്നു. പാർട്ടി അണികളിൽ ഈച്ചരന്റെ പ്രവർത്തനങ്ങളെക്കുറിച്ച് ചെറിയ ഒരു പ്രശംസ – എന്തെങ്കിലും നാലുവാക്കുകൾ? ഇല്ല അങ്ങനെ ഒരു വ്യക്തിയെ കുറിച്ചുള്ള പരാമർശം പോലുമില്ല. നേരിയ മനസ്താപം തോന്നി. ഒരു പക്ഷേ നേതാക്കന്മാരോടു സഹകരിക്കാനാവാതെ ഈച്ചരൻ മറെറാരു പ്രവർത്തനരംഗത്തു എത്തിച്ചേർന്നിരിക്കുമോ? ഒരു കാര്യം ഏതായാലും തീർച്ചയുണ്ട്. പ്രവർത്തനരംഗം ഏതായാലും ഈച്ചരന്റെ ലക്ഷ്യത്തിനു മാററമുണ്ടാവില്ല. തന്റെ വർഗ്ഗത്തിന്റെ മോചനം – താനുൾപ്പടെയുള്ള ഒരു വലിയ ജനസമൂഹത്തിന്റെ അംഗീകാരത്തിന് വേണ്ടിയുള്ള ഉണർവ്വു്!

കുടിയിറക്കു നിരോധനബില്ലിനെത്തുടർന്ന് നാട്ടിൽ അങ്ങിങ്ങായുള്ള ജന്മികുടിയാന്മാരുടെ സംഘട്ടനങ്ങളെക്കുറിച്ച പ്രതിപക്ഷത്തിന്റേതായ ആ പത്രത്തിൽ അപ്രധാനമെന്നോണം മൂലയിലും മുക്കിലും കൊടുത്തിരുന്ന വാർത്തകൾ മറിച്ചുകൊണ്ടിരുന്നപ്പോൾ മനസ്സിൽ അസ്വസ്ഥതയുടെ നേരിയ ചലനങ്ങൾ. സംഭവങ്ങൾ വാർത്തകളെക്കാൾ എത്രയോ ഭീകരമായിരിക്കുമെന്ന് ഊഹിക്കാവുന്നതേയുള്ളു. അവശത അനുഭവിക്കുന്ന തങ്ങളുടെ പ്രതിനിധികൾക്കൂടെ ഭരണതലത്തിൽ എത്തിയിട്ടും ഈ അതിക്രമങ്ങൾ തീർത്തും ഒഴിവാക്കാൻ കഴിയുന്നില്ലെന്നാണോ—ഒററപ്പെട്ടവയെങ്കിലും കുടിലുകൾ വെന്തെരിയുന്നതും കുടുംബങ്ങൾ ബലാൽക്കാരത്തിൽ കുടിലുകളിൽനിന്നും പുറത്താക്കപ്പെടുന്നതും തങ്ങളുടെ വർഗ്ഗത്തിൽ നിന്നു മാത്രമാകുമ്പോൾ ഒരു പഴയ വ്യവസ്ഥിതി മാററിയെടുക്കുമ്പോഴുള്ള അനിവാര്യ ഭീകരസംഭവങ്ങളാണെന്ന് എങ്ങനെ സമാധാനപ്പെടാനാണ്? പെട്ടെന്നു മനസ്സിൽ പുതുതായി കിളച്ച് ഇളക്കിക്കൂട്ടിയ മൺകൂന—മിക്കവാറും വെണ്ണീറായി കഴിഞ്ഞ മുളന്തണ്ടുകളുടേയും മെടഞ്ഞ ഓലകളുടേയും കൂമ്പാരം—അവയ്ക്ക് മുന്നിൽ തീർത്തും നിസ്സഹായനായി, ഏകനായി, പ്രതിഷേധത്തിന്റെ ഒരു നേരിയ ശബ്ദംപോലും ഉയർത്താനാവാതെ ഇനിയെന്തു് എന്ന് രൂപമില്ലാതെ നിൽക്കുന്ന ചെറുപ്പക്കാരന്റെ രൂപം! അതെ, അതു് താനായിരുന്നു. അഴകിക്ടാത്തിയുടെ മകൻ കുഞ്ഞിക്കണ്ണൻ! ഇന്ന് ആ കാലം മാറിയിരിക്കുന്നു. തങ്ങളുടെ വർഗ്ഗത്തിന്റെ പിൻബലത്തോടെ അധികാരത്തിൽ എത്തിയ ഭരണകൂടമാണിന്ന്. എന്നിട്ടും ഇത്തരം അതിക്രമങ്ങളെ നേരിടാനുള്ള കരുത്തും ശക്തിയും തങ്ങളുടെ അണികളിൽ ഇല്ലാതെപോയതു്? നേതൃത്വത്തിന്റെ ചുമതലാരാഹിത്യമോ—അങ്ങനെ നേതൃത്വത്തിൽ കണ്ണുമടച്ച് ആശ്രയംവയ്ക്കുന്നതു്? അന്ന് ഈച്ചരന്റെ വാക്കുകളിലെ വിശ്വാസത്തകർച്ചയുടെ ധ്വനി? നേതൃത്വം തങ്ങളുടെ കൈകളിലേക്കുകൂടി പകരേണ്ടിയിരിക്കുന്നു. ഈ ബിൽ തുടക്കം മാത്രമല്ലേ ആകുന്നുള്ളു. അംഗീകാരത്തിന്റെ സോപാനം കടന്നുകിട്ടാൻ ഇനി അങ്ങ



നെ എത്ര എത്ര പടവുകൾ! ഓരോ പടികളും ചവിട്ടിക്കയറാൻ സഹിക്കേണ്ട യാതനകളോ? അടിമത്വത്തിന്റെ ഭാരമുള്ള ഭാണ്ഡ് മുതുകിൽ നിന്നും എടുത്തു മാററപ്പെട്ടിട്ടും തല നിവർക്കാൻ ഇനിയും വഴക്കംവരാത്തവർ. ഇന്ന് തന്റെ വർഗ്ഗത്തിന്റെ നില അതാണ്. അവരെ നയിക്കാൻ അറിഞ്ഞ വിവരമുള്ളവരുടെ ഒരു നിര തങ്ങൾക്കിടയിൽനിന്നു ഉണ്ടായിരുന്നെങ്കിൽ! അതിന് ഒരുക്കമുള്ളവർ—മനസ്സുമാത്രംപോരല്ലോ. കരുത്തും വൈഭവവുമുള്ളവർ! മനസ്സിൽ ഈച്ചരന്റെ രൂപം. അതെ ഈച്ചരന്റേതു മാത്രം. ഒരഗ്നിസ്പുലിംഗമായ ഈച്ചരൻ. തീ ആളിപ്പടർത്താനല്ലാതെ തടുക്കാൻ പഠിച്ചിട്ടില്ലെന്നുള്ള ദൗർബ്ബല്യമുണ്ടെങ്കിലും! എങ്കിലും എന്തും നേരിടാനുള്ള അവന്റെ മനക്കരുത്ത്. മനസ്സിൽ രാത്രിയുടെ നിശ്ശബ്ദതയിൽ വേച്ചു വേച്ച് ഇരുളിൽ മറഞ്ഞുപോയ ഈച്ചരന്റെ രൂപം.

(തുടരും)

# പതിനേഴ്

**ലീലാ ദാമോദരമേനോൻ**

ചില ദിവസങ്ങളിൽ വൈകുന്നേരം ചേട്ടൻ ഓഫീസിൽ നിന്നു നേരെ വീട്ടിൽ എത്തും. സന്ദർശകരുടെ തിരക്കില്ലാത്ത ദിവസങ്ങളിൽ ഞങ്ങൾക്കു മാത്രമായി കിട്ടുന്ന ആ മണിക്കൂറുകൾ എന്നെ സംബന്ധിച്ചിടത്തോളം വിലയേറിയവയായിരുന്നു. ശ്ലോകങ്ങളും കവിതയും അനുഭവകഥകളും ചേട്ടൻ എനിക്കു പറഞ്ഞുതരും. രഘുവംശത്തിലെയും കുമാരസംഭവത്തിലെയും ശ്ലോകങ്ങൾ മിക്കവാറും ചേട്ടനു ഹൃദിസ്ഥമായിരുന്നു. ചിലപ്പോൾ നിശ്ശബ്ദരായി ഞങ്ങൾ ഇരിക്കാറുണ്ട്. ആ അവസരങ്ങളിൽ സംസാരിക്കുന്നതിനേക്കാൾ ഏറെ ശക്തമായ ഒരു വാചാലതയുണ്ടായിരുന്നതായി എനിക്കു അനുഭവപ്പെട്ടിട്ടുണ്ട്.

ഞങ്ങളുടെ വീട്ടിനടുത്തു് ഒരു വലിയ കുളമുണ്ടായിരുന്നു. ആ കുളത്തിൽ തിലോപ്പിയ മത്സ്യത്തെ വളർത്തിയിരുന്നു. കുളക്കടവിൽ ഇരുന്നു് കാലുകൾ വെള്ളത്തിൽ ഇട്ടുകൊണ്ടു വർത്തമാനം പറഞ്ഞിരിക്കാൻ ഒരു രസമായിരുന്നു. ചിലപ്പോൾ മത്സ്യങ്ങൾ കാലിൽ വന്നു കൊത്തും. അവ നീന്തിക്കളിക്കുന്നതു കാണുവാനും കൗതുകമായിരുന്നു.

ദുർല്ലഭമായിരുന്ന അങ്ങനെ ഒരു സന്ധ്യയ്ക്കു ഞാൻ എഴുന്നേറ്റപ്പോൾ കാലുതെറ്റി വെള്ളത്തിൽ വീണു. എനിക്കു് അപകടമൊന്നും പറ്റിയില്ല. വേഗം നിലകിട്ടി. പക്ഷേ, ചേട്ടൻ പരിഭ്രമിച്ചു് വെള്ളത്തിലേക്കു ചാടി എന്നെ വന്നുപിടിച്ചു. അപ്പോഴേക്കു് ആരുടെയോ സംസാരം കേൾക്കാറായി. ചിലർ ഞങ്ങളുടെ വീട്ടിലേക്കു വരികയാണ്. കുറച്ചുനേരം രണ്ടു പേരും വെള്ളത്തിൽ മുങ്ങിക്കിടന്നു. കാലടികളുടെ ശബ്ദം ദൂരെയാകുന്നതുവരെ. പിന്നീട് ചേട്ടൻ കുളിച്ചു പോകുന്ന മട്ടിൽ കയറി വീട്ടിനകത്തേക്കു പോയി. കുറെക്കൂടി കഴിഞ്ഞു് ഞാൻ പുറംവാതിലിൽക്കൂടി അകത്തേക്കു കടന്നു. ഈ ഒളിച്ചുകളി ആവശ്യമായിരുന്നു. ഞങ്ങളെ ഒരുമിച്ചു് കുളത്തിൽ കണ്ടെങ്കിൽ അതൊരു സംസാരവിഷയമാകുമായിരുന്നു. ഭാര്യാഭർത്താക്കന്മാരാണ് എന്നതുകൊണ്ടും രക്ഷ കിട്ടുമായിരുന്നില്ല.

എല്ലാ ദിവസവും ഏതെങ്കിലും ഒരു പുതിയ പ്രശ്നമോ പ്രതിസന്ധിയോ ഉണ്ടാകും. സ്വാതന്ത്ര്യത്തിന്റെ പൊൻപുലരി അടുക്കുന്തോറും പ്രാദേശികവും ദേശീയവുമായ പ്രസ്ഥാനങ്ങൾക്കു തീക്ഷ്ണതകൂടി. ഈ പോക്കുകൾ ചേട്ടന്റെ ജീവിതത്തിൽ ആവേശത്തിന്റെയും വൈജയന്തികളുടെയും ശബളമായ ചിത്രങ്ങൾ രചിച്ചു.

ഹരി ആയിടയ്ക്കാണ് ജനിച്ചത്. ഒരു ചെറിയ പുഷ്പം മാതിരി അവൻ വികസിച്ചു. അവന്റെ ചിരിയും രവിയുടെ ബഹളവും വീട്ടിനകത്തുവന്നാൽ പുറത്തുണ്ടായിരുന്ന പ്രയാസങ്ങൾ മറക്കാൻ പര്യാപ്തമായി. ആ ഘട്ടത്തിൽ വലിയ അടിയേറ്റതുപോലെ ഒരു സംഭവമുണ്ടായി. മൂന്നുകൊല്ലത്തെ വേർപാടും ചേട്ടന്റെ ജയിൽജീവിതവും ഞങ്ങളുടെ ബന്ധം കൂടുതൽ ദൃഢമായി. അഭിപ്രായവ്യത്യാസങ്ങൾ ഉണ്ടായിട്ടുണ്ട്. അക്ഷമ കാണിച്ചിട്ടുണ്ട്. ചേട്ടൻ ദേഷ്യം കാണിക്കാറില്ലെങ്കിലും ദേഷ്യം വരുമ്പോൾ എനിക്കറിയാം — എനിക്കു ശുണ്ഠിവരുന്നതു പ്രകടമാണ്. അതിനെല്ലാം പിറകിൽ ശക്തമായ ഒരു സ്നേഹബന്ധം വളർന്നു. എന്തെല്ലാം ബുദ്ധിമുട്ടും കഷ്ടപ്പാടും ഉണ്ടായാലും ചേട്ടൻ അടുത്തുള്ളപ്പോൾ അവയൊക്കെ നിഷ്പ്രഭങ്ങളായി. ചേട്ടന്റെ വാക്കുകൾക്കു് മാന്ത്രികശക്തി ഉണ്ടായിരുന്നതുപോലെ അവ എന്റെ ഭയങ്ങൾ അകറ്റി. പലപ്പോഴും കേവലം വ്യക്തിപരമായ ആവശ്യങ്ങൾ പൊതുക്കാര്യങ്ങൾക്കുവേണ്ടി വഴിമാറികൊടുക്കുന്നതു സ്വാഭാവികമായിരുന്നു. രാഷ്ട്രീയരംഗത്തു് പ്രവർത്തിച്ചിരുന്ന എല്ലാവർക്കുമുണ്ടായ അനുഭവമാണതു്.

ആദ്യത്തെ യൂത്ത് കോൺഗ്രസ് സമ്മേളനം ഏർപ്പാടുചെയ്യാൻ ചേട്ടനെ ചുമതലപ്പെടുത്തിയതും ഐക്യകേരള പ്രസ്ഥാനം സജീവമാക്കാൻ ചേട്ടൻ രംഗത്തിറങ്ങിയതും ജയിൽ വിമോചനത്തിനു ശേഷമാണ്.

തിരുവിതാംകൂർ ഉത്തരവാദഭരണം ഒരു നിർണ്ണായകമായ ഘട്ടത്തിലേക്കു കടന്നുകഴിഞ്ഞു. തിരുവിതാംകൂർ നേതാക്കന്മാരിൽ ചിലരെ ആദ്യമായി ഞാൻ കണ്ടതു ജയിലിൽനിന്നു് വന്ന ഉടനെ ചേട്ടൻ തിരുവനന്തപുരത്തു് പോയപ്പോഴാണ്. ഞങ്ങൾ ഗംഗാധരൻ ചേട്ടന്റെ വീട്ടിലാണു താമസിച്ചതു്. പട്ടം താണുപിള്ള, ടി. കെ. നാരായണപിള്ള, എ. ജെ. ജോൺ, സി. നാരായണപിള്ള, ടി. എം. വർഗീസ്, സി. കേശവൻ, ഇ. ജോൺ ഫിലിപ്പോസ്, നീലകണ്ഠപിള്ള മുതലായ പ്രഗൽഭരെ അവിടെ വച്ചു് ഞാൻ പരിചയപ്പെട്ടു.

സി. നാരായണപിള്ളയോടു് ആദ്യം സംസാരിച്ചതു മറക്കില്ല. ചേട്ടൻ നാരായണപിള്ളയെ ടെലഫോണിൽ വിളിക്കാൻ എന്നോടു് ആവശ്യപ്പെട്ടു. ഞാൻ ആ നമ്പർ വിളിച്ചു. "ദാമോദരമേനോനു സംസാരിക്കാനാണ്." കുറച്ചു നിമിഷത്തിനുള്ളിൽ ആളെത്തി. ഉറക്കെ ഒരു വിളി: "എടാ കഴുവേറി എന്താടൊ..." ഞാൻ പൊട്ടിച്ചിരിച്ചു. "ആരാതു്! അയ്യോ! നിങ്ങളെയല്ല. അവൻ എവിടെ!"

ഫോൺ ചേട്ടന്റെ കൈയിൽ കൊടുത്തു. നാരായണപിള്ളയും ചേട്ടനും സംസാരിക്കുന്നതു കേൾക്കാൻ രസമാണ്. അന്യോന്യം ശകാരിക്കുന്നതുമാതിരി ഭാഷ ഉപയോഗിക്കും. പക്ഷേ, ഉത്തമ സ്നേഹിതന്മാരെപ്പോലെയാണു പെരുമാറുക.

നാരായണപിള്ളയുടെ ഭാര്യ സരസ്വതി അമ്മ തറവാടിത്തവും സൗമ്യതയുമുള്ള ഒരു സ്ത്രീയാണ്. അവരുടെ മുഖത്തു് വേദനകളുടെ നിഴലുകളുണ്ടു്. അതു സ്വാഭാവികമാണ്. ജയിലിൽ നിന്നു വിമോചനം ലഭിച്ചപ്പോൾ ഭാര്യയോടു സംസാരിക്കാൻപോലും നിരായണപിള്ളയ്ക്കു് അവസരം ലഭിച്ചില്ല. ഭാര്യാപിതാവു് സെക്രട്ടറിയായിരുന്നു. ജോലിവേണമെങ്കിൽ മരുമകനെ വീട്ടിൽ കയറ്റരുതെന്നു രാമസ്വാമി അയ്യർ നിർദ്ദേശിച്ചു. ജയിൽ കവാടത്തിൽ മറ്റെല്ലാവരേയും കൂട്ടാൻ അവരുടെ ആൾക്കാർ വന്നിരുന്നു. നാരായണപിള്ള ഒറ്റയ്ക്കു് വീട്ടിൽ എത്തിയപ്പോൾ സരസ്വതിഅമ്മയ്ക്കു് വാതിലിന്റെ മറുഭാഗത്തുനിന്നു കരയുവാൻ മാത്രമേ സാധിച്ചുള്ളു. നാരായണപിള്ള നേരെ അവിടെനിന്നുപോയി. അന്നുരാത്രി സർക്കാർ ഓഫീസിന്റെ ഒരു തിണ്ണയിൽ കിടന്നുറങ്ങി. രാവിലെ കോഴിക്കോട്ടേക്കു തിരിച്ചു. സ്ഥിതി ശാന്തമാകുന്നതുവരെ ചേട്ടനോടൊപ്പം കോഴിക്കോട്ടാണ് അദ്ദേഹം താമസിച്ചതു്. അവർ സഹപാഠികളും സുഹൃത്തുക്കളും മാത്രമായിരുന്നില്ല. സമദർശി പത്രത്തിൽ സഹപ്രവർത്തകരുമായിരുന്നു. എഴുതിയിരുന്ന തൂലികാചിത്രങ്ങൾ ആ





കേളപ്പൻ, ആചാര്യകൃപലാനി, ദാമോദരമേനോൻ

ചിത്രങ്ങളുടെ കഥാനായകർക്കു് ഒരു പേടിസ്വപ്നമായിരുന്നു. അത്ര നിശിതമായി അവർ വിമർശിച്ചിരുന്നു. അശ്വനീ ദേവന്മാർ എന്ന പേരു് ആരോ അവർക്കു് അക്കാലത്തു നല്കി.

പട്ടം താണുപിള്ള എന്നും ഒരു വലിയ കാരണവരെപ്പോലെയാണു പെരുമാറുക. കെ. പി. മാധവൻനായരും കാരണവരാണ്. പക്ഷേ, രണ്ടുപേരുടെയും മട്ടു് വ്യത്യസ്തമാണ്. ടി. കെ. നാരായണപിള്ള ചേട്ടന്റെ അച്ഛന്റെ മരുമകനായിരുന്നു. തന്ത്രപരമായി പെരുമാറാനും നല്ലവണ്ണം സംസാരിക്കാനും ടി. കെ.ക്കു കഴിയുമായിരുന്നു. ടി. എം. വർഗീസ് അദ്ദേഹത്തിന്റെ സ്വതസ്സിദ്ധമായ ശൈലിയിൽ ആദ്യസന്ദർശനത്തിൽത്തന്നെ എന്നെ പൊട്ടിച്ചിരിപ്പിച്ചു. നീലകണ്ഠപിള്ള, സി. കേശവൻ, എ. ജെ. ജോൺ, ജോൺ ഫിലിപ്പോസ് എന്നിവർ ചേട്ടനോടു് ഒരനുജനെന്നപോലെയാണു പെരുമാറിയതു്. പില്ക്കാലത്തു് നേതാക്കന്മാർ തമ്മിലുണ്ടായ അഭിപ്രായവിത്യാസങ്ങളിലും തുടർന്നു നടന്ന രാഷ്ട്രീയ കോളിളക്കങ്ങളിലും രണ്ടും മൂന്നു ചേരികളായി തിരിഞ്ഞപ്പോഴും ആദ്യമുണ്ടായിരുന്ന മാനുഷികബന്ധങ്ങളും മര്യാദകളും ഒരിക്കലും അവർ മറന്നു പെരുമാറിയിരുന്നില്ല.

വാരാന്ത്യങ്ങളിലാണ് മിക്കവാറും തിരുവിതാംകൂർ നേതാക്കന്മാർ കോഴിക്കോട്ടു വരിക. അതിരാവിലെ അവർ എത്തും. വൈകുന്നേരത്തെ വണ്ടിക്കു മടങ്ങും. ആദ്യം പി. ടി. ചാക്കോയെ കണ്ടപ്പോൾ ഒരു കോൺഗ്രസ്സുകാരന്റെ മീശയല്ല അദ്ദേഹത്തിന്റേതെന്നാണ് എനിക്കു തോന്നിയതു്. ചേട്ടനു് അന്നു് ഒരു ചെറിയ മീശയുണ്ടായിരുന്നു. എം. എസ്. പി. ക്കാരുടെ ഇടയിലാണ് അതുപോലത്തെ മീശക്കാരെ ഞാൻ കണ്ടതു്.

ബ്രിട്ടീഷുകാർ അധികാരകൈമാറ്റം ചെയ്യുന്നതിനു് കുറച്ചു മുൻപു് മലബാർ സ്പെഷ്യൽ പൊലീസ് ഒരു പണിമുടക്കിനു തയ്യാറെടുത്തു. ചേട്ടനും മറ്റും മലപ്പുറത്തു് പോയി അവരുടെ നേതാക്കന്മാരെ കണ്ടു സംസാരിച്ചതിനുശേഷമാണ് അവർ സമരം പിൻവലിച്ചതു്. അവസാന നിമിഷത്തിൽ അവരെ ദേശീയതത്വത്തിന്റെ രക്തസാക്ഷികളാക്കേണ്ട എന്നാണു തീരുമാനിച്ചതു്. ഏതോ ഒരു കമ്പനിക്കു പണിമുടക്കു പിൻവലിച്ച വിവരം കിട്ടിയില്ല. അവർ പണിമുടക്കി. അവരെ ഉടനെ ജോലിയിൽനിന്നു പിരിച്ചുവിട്ടു. പിരിച്ചുവിട്ടവർ ഇടയ്ക്കിടയ്ക്കു് ചേട്ടനെ കാണുവാനും അവരുടെ സങ്കടങ്ങൾ അറിയിക്കുവാനും വരുമായിരുന്നു. എം. എസ്. പി. ക്കാരോടു് ചാക്കോയ്ക്കുള്ള സാദൃശ്യവും അദ്ദേഹത്തിന്റെ കേരളത്തിന്റെ ആഭ്യന്തരമന്ത്രിപദവിയും തമ്മിൽ എന്തെങ്കിലും ഒരു ബന്ധമുണ്ടോ എന്നു് ഞാൻ ചിലപ്പോൾ ആലോചിച്ചിട്ടുണ്ട്.

ടി. എം. വർഗീസും ഫിലിപ്പോസും ചാക്കോയും ഒക്കെ എത്തിയാൽ ഞങ്ങളുടെ ചെറിയ സന്ദർശനമുറി നിറയും. ഒരു ദിവസം ഗേറ്റിൽ വലിയ ബഹളം. നല്ല ഉയരമുള്ള ഒത്ത ഒരാൾ ഉറക്കെ ചോദിക്കുന്നു. "ദാമോദര മേനോനുണ്ടോ ഇവിടെ, കെ.എ. ദാമോദരമേനോൻ?" വളരെ ദൂരത്തു് എത്തുന്ന ശബ്ദം. ചേട്ടൻ ഉമ്മറത്തു് എത്തി. അതു് തരിയതു് കുഞ്ഞിത്തൊമ്മനായിരുന്നു. അദ്ദേഹത്തിന്റെ ശബ്ദത്തിന്റെ പ്രത്യേകത കേട്ടിട്ടു് ഒരാൾക്കൂട്ടം കൂടെ കൂടിയിരുന്നു. തിരുവിതാംകൂർ അസംബ്ലിയിൽ ആ ശബ്ദം സുപരിചിതമായിരുന്നെങ്കിലും മലബാറിലെ ആളുകൾ അതു കേട്ടിരുന്നില്ല.

ഇന്ത്യൻ ജനതയ്ക്കു് സ്വാതന്ത്ര്യം ലഭിക്കുമെന്നു് ഏകദേശം ഉറപ്പായി. രാജ്യവ്യാപകമായി ഒരു പുതിയ ഉണർവ്വും ഉന്മേഷവും പരന്നു. കുറച്ചു ദിവസങ്ങൾക്കുള്ളിൽ പണ്ഡിറ്റ് ജവഹർലാൽ നെഹ്റു ഇന്ത്യയുടെ ആദ്യത്തെ ദേശീയ ഗവൺമെൻറിന്റെ തലവനായി സത്യവാചകം ചൊല്ലിയപ്പോൾ കോരിത്തരിപ്പനുഭവപ്പെടാത്ത ഒരു ദേശാഭിമാനിയെങ്കിലും ഉണ്ടോ എന്നു സംശയമാണ്.

കോഴിക്കോട്ടു് അന്നു രാവിലെ മഴ പെയ്തു. പക്ഷേ, ഒരു വലിയ ആൾക്കൂട്ടം ആഹ്ലാദംകൊണ്ടു് തുള്ളിച്ചാടി മാനാഞ്ചിറ മൈതാനത്തു കൂടിയതു് അവിസ്മരണീയമായിരുന്നു.

ഈ മാറ്റങ്ങൾക്കു് അനുഗുണമായി തിരുവിതാംകൂറിലും ചില നയവ്യതിയാനങ്ങൾ വരുമെന്നു വിചാരിച്ചിരുന്നെങ്കിലും സംഭവിച്ചതു് അങ്ങനെയല്ല. കൊച്ചി മഹാരാജാവു് കൂടുതൽ പ്രായോഗികബുദ്ധി കാണിച്ചു. ഒരവസാന സമരത്തിനു ശേഷമേ തിരുവിതാംകൂറിൽ ഉത്തരവാദഭരണം ഏർപ്പെടുത്തിയുള്ളൂ. അതിനുമുൻപായി സമരനേതാക്കളുടെ നേരെ ഗവണ്മെൻറ് അക്രമം അഴിച്ചുവിട്ടു. അവരെ ദേഹോപദ്രവം ചെയ്യാൻവരെ മുതിർന്നു. ഇതു് പ്രതീക്ഷിച്ചതല്ല. ദീർഘവീക്ഷണത്തോടെ, ക്ഷേത്രപ്രവേശന വിളംബരംകൊണ്ടു വിപ്ലവാത്മകങ്ങളായ സാമൂഹ്യ പരിവർത്തനങ്ങൾ വിഭാവനം ചെയ്യാൻ തിരുവിതാംകൂർ ഭരണാധികാരിക്കു് കഴിഞ്ഞതാണ്. സ്വാതന്ത്ര്യം കൈവരുത്തുന്നതിനു വളരെ മുമ്പുതന്നെ ഗാന്ധിജിയുടെയും മറ്റു് ദേശീയ നേതാക്കളുടെയും മുക്തകണ്ഠമായ പ്രശംസ ഈ നടപടികൊണ്ടു് നേടിയിരുന്നു.

ക്ഷേത്രപ്രവേശനപ്രഖ്യാപനം ആഘോഷിക്കാൻ കൂടിയ വമ്പിച്ച യോഗത്തിൽ ഗാന്ധിജിയും അഖിലേന്ത്യാ നേതാക്കന്മാരും പങ്കെടുത്തു എന്നതു് പ്രസ്താവ്യമാണ്. യഥാസ്ഥിതികന്മാരുടെ നല്ല എതിർപ്പുണ്ടായിരുന്ന ആ യോഗത്തിൽ ആശംസാഗാനം എഴുതിക്കൊടുക്കണമെന്നു് ഒരു പ്രസിദ്ധകവിയോടു് ആവശ്യപ്പെട്ടിരുന്നു. ഒരു സുപ്രസിദ്ധ ഗായിക—പട്ടാംബാൾ ആണെന്നാണ് എന്റെ അറിവ്—ഗീതം ആലപിക്കാൻ സ്റ്റേജിൽ എത്തിച്ചേർന്നിരുന്നു. ആശംസാഗീതംമാത്രം കിട്ടിയില്ല.

പരിഭ്രമമായി. യോഗത്തിന്റെ സംഘാടകരിൽ ഒരാളായ ചേട്ടൻ നിമിഷകവിയായി മാറി നാലുവരികൾ എഴുതിക്കൊടുത്തു.

കല്യശ്രീകലരും സനാതനമഹാധർമ്മം
പുലർത്തിടുവാൻ
എല്ലാക്ഷേത്രകവാടവും
ഹരിജനങ്ങൾക്കായ് തുറന്നീവിധം
ചൊല്ലാന്നാതന സൗഖ്യമീയുലകിനും
നൽകുന്ന പ്രഖ്യാപനം
തുല്യം ചാർത്തിയ തൃക്കരങ്ങൾ
വിജയിച്ചീടട്ടെ നിസ്തുല്യമായ്

ഈ വരികൾ ആ ഗാനകോകിലത്തിന്റെ അതിമധുരമായ സംഗീതത്തിൽക്കൂടി സദസ്സിന്റെ ഹർഷാരവം കരസ്ഥമാക്കി.

ഭാവനാപൂർണ്ണമായ മാറ്റങ്ങൾക്കു് വഴി തെളിയിച്ച അതേ ഗവണ്മെൻറ് രാഷ്ട്രീയരംഗത്തെ കോളിളക്കങ്ങൾ അവഗണിച്ചതാണ് വിസ്മയാവഹമായതു്. രാഷ്ട്രീയ വികാരങ്ങളുടെ സ്വാധീനമാകാം അതിനു കാരണം.

(തുടരും)

**കോഴിക്കോടൻ**

# പിതൃഘാതകനെത്തേടി

**ബലൂൺ വില്പനക്കാരായ രണ്ടു ചങ്ങാതിമാരുടെ ജീവിതാനുഭവങ്ങളുടെ ചലച്ചിത്രാവിഷ്കാരമാണ് 'ബലൂൺ'.**

ഒരു സിനിമാവാരികയായ 'നാന' ഇദം പ്രഥമമായി, കഴിഞ്ഞകൊല്ലം സംഘടിപ്പിച്ച തിരക്കഥാമൽസരത്തിൽ ഒന്നാംസമ്മാനം പങ്കിട്ട ടി. വി. കൊച്ചുബാവയുടെ സ്ക്രിപ്ററ് ശ്രീലക്ഷ്മിപ്രിയ-ശ്രീവിദ്യാ കമ്പയൻസിനുവേണ്ടി, രവി ചുടോടെ അഭ്രപാളികളിലേക്കു പകർത്തിയതത്രെ 'ബലൂൺ'. കിട്ടിയതിൽ മികച്ചത്, കൂട്ടത്തിൽ നല്ലതു് എന്നൊക്കെയല്ലെ, ഈ ഒന്നാംസമ്മാനമെന്നതിന് അർത്ഥമുള്ളൂ? എന്തായാലും ചന്തുവെന്നും മുത്തുക്കോയയെന്നും പേരുള്ള ബലൂൺ വില്പനക്കാരായ രണ്ടു ചങ്ങാതിമാരുടെ ജീവിതാനുഭവങ്ങളും പ്രേമാനുരാഗങ്ങളും ആണ് ഇതിൽ ആവിഷ്കരിച്ചിരിക്കുന്നത്. പതിനാറുറീലുകളിൽ പരത്തിപ്പറഞ്ഞിരിക്കുന്നതെന്നു പറഞ്ഞാലും ശരി. സംഭാരംപോലെ ഇതിനിത്ര കനം കുറയാനും നീളമേറാനും കാരണം നായികാനായകന്മാരുടെ അസുന്ദരമായ പ്രേമാഖ്യാനവും തിക്കുറിശ്ശിയുടെ മികച്ചതല്ലാത്ത നീണ്ട ഗാനങ്ങളും ആവശ്യമില്ലാത്ത കഥാപാത്രങ്ങളുമാണെന്നു കാണാൻ കണ്ണുള്ളവർക്കു പ്രയാസമില്ല. എൺപത്തിരണ്ടിൽ ആദ്യം തീയേററുകളിലെത്തിയ ചിത്രമാണ് ബലൂൺ. നിശ്ചയമായും ഇതു് നല്ല തുടക്കമല്ല.

## പുതുമുഖങ്ങൾ

നായകൻെറയും നായികയുടെയും വേഷമിട്ട മുകേഷും ശോഭയും ആദ്യമായി കാമറയെ അഭിമുഖീകരിക്കുന്നവരാണ്. പ്രസിദ്ധനാടകനടനായ ഒ. മാധവൻെറ മകനാണ് മുകേഷ്; ശോഭ സാക്ഷാൽ കൊട്ടാരക്കരയുടെ മകളും. ചന്തുവായി മാറിയ മുകേഷിൻെറ ആകർഷകമായ മുഖവും വ്യക്തിത്വവും ഭാവചലനങ്ങളും സിനിമയ്ക്കു ലഭിച്ച ഒരു പുതിയ വാഗ്ദാനമാണ്. സുമത്തിൻെറ വേഷമിട്ട ശോഭയെക്കുറിച്ച് അങ്ങനെ പറയാൻവയ്യ. വികൃതമാണവൾക്കു നൽകിയ വിഗ്ഗ്. മുഖത്തെ ഭാവങ്ങൾ അന്യൂനമോ അകൃത്രിമമോ അല്ല; ശുദ്ധിയും മൃദുത്വവും സാരള്യവും കഷ്ടിയാണുതാനും.

അച്ഛനെ ചതിച്ചുകൊന്ന ദുഷ്ടനെകണ്ടെത്തുന്ന നിമിഷങ്ങൾക്കുവേണ്ടി കാത്തിരിക്കുന്നവനാണു ചന്തു. ബലൂൺകച്ചവടംകൊണ്ട് ഇക്കാലത്തു് ഗുണമൊന്നുമില്ലെന്നവനറിയാം. (ബലൂണും ബലൂൺവില്പനയുമൊക്കെ അത്രേയുള്ളു ചിത്രത്തിലും. ഇമ്പിച്ചി ഒരു ബലൂൺ ചോദിച്ചിട്ട് കൊണ്ടുവന്നു കൊടുക്കാൻപോലും ആ കച്ചവടക്കാരന് ഒട്ടു കഴിഞ്ഞതുമില്ല.) എന്നാൽ തൻെറ അച്ഛൻ കൊണ്ടുനടന്ന ബലൂൺവടി അവൻ പിടിച്ചതു് കാശു മോഹിച്ചല്ല. അഭിമാനത്തിനുവേണ്ടിയും പിതൃഘാതകനെ കണ്ടെത്തി അവൻെറ പള്ളയിൽ അതു കുത്തിക്കയററാൻ വേണ്ടിയുമാണ്; ഒരു നീതീകരണവുമില്ലെങ്കിലും, ചന്തുവിൻെറ അച്ഛനെ കൊന്നതാണെന്ന കാര്യം അവസാനം വരെ മറച്ചുപിടിച്ചിരിക്കുന്നു. അന്നോളം കണ്ട പടങ്ങളിൽ ഇഷ്ടം തോന്നിയ കഥാപാത്രങ്ങളോട് തോളൊത്തുപോകുന്ന ചില പാത്രങ്ങളെ സൃഷ്ടിക്കാൻ മാത്രമേ, കൊച്ചുബാവയ്ക്കു കഴിഞ്ഞിട്ടുള്ളു. അവയ്ക്കു ഒറിജിനാലിററിയില്ലെന്നുമാത്രമല്ല, ആഴത്തിൽ വേരോടിയിട്ടുണ്ടെന്നു പറയാനും പ്രയാസം.

ജലജയുടെ കൗസുവും മമ്മൂട്ടിയുടെ മുത്തുക്കോയയും ജഗതി ശ്രീകുമാറിൻെറ ഇമ്പിച്ചിയും ബലൂണിൽ മുഗ്ദ്ധമധുരവും വിഷാദസാന്ദ്രവുമായ ചില നിമിഷങ്ങൾ കാഴ്ചവയ്ക്കുന്നുവെന്ന കാര്യത്തിൽ തർക്കമില്ല. പക്ഷേ, കൗസുവിനെ ഹാജിയാക്കു് കൂട്ടിക്കൊടുത്ത ഇമ്പിച്ചിയും അവളെ അനുഭവിച്ച ഹാജിയാരും പുതുമയുള്ള കഥാപാത്രങ്ങളാണെന്നു പറയാമോ?

പക്ഷേ, ഒന്നുണ്ട്: കഥയ്ക്കു കനമോ കഥാപാത്രങ്ങൾക്കു പുതുമയോ ഇല്ലെങ്കിലും നമ്മുടെ നടീനടന്മാർ, അല്ലെങ്കിൽ ഇഷ്ടതാരങ്ങൾ അവ മോശമാക്കിയിട്ടില്ല. എത്രാമത്തെ പ്രാവശ്യമാണ് ജലജ അവതരിപ്പിക്കുന്ന കഥാപാത്രത്തിനു് ഇങ്ങനെ സിനിമയിൽ ബലാൽസംഗം അഭിനയിക്കേണ്ടിവന്നിട്ടുള്ളതു്? അതിനായി സൃഷ്ടിക്കപ്പെട്ട ഒരു നടിയെപ്പോലുണ്ട് ജലജ. എന്നിട്ടും കൗസുവിൻെറ ദുഃഖം ജലജയുടെ

ജലജയും മമ്മൂട്ടിയും ബലൂണിൽ

മിഴികളിൽ തുളമ്പിത്തന്നെനിന്നു. ഇമ്പിച്ചിയുടെ ബുദ്ധിമുട്ടപിടിച്ച റോൾ, ജഗതി ശ്രീകുമാറും കലക്കിയിരിക്കുന്നു. അനുഭവസമ്പന്നനായ തിക്കുറിശ്ശിയുടെ ശങ്കുമുത്തശ്ശനിലൂടെയും ചന്തുവിന്റെ അമ്മയായി വേഷമിട്ട കവിയൂർ പൊന്നമ്മയുടെ ലക്ഷ്മിയമ്മയിലൂടെയും അരവിന്ദാക്ഷമേനോന്റെ കടത്തുകാരൻ കുമാരേട്ടനിലൂടെയും മനുഷ്യന്റെ സഹനശക്തിയുടേയും ക്ഷമിക്കാനുള്ള കഴിവിന്റേയും ഗുണങ്ങൾ, ഒരു ഗുണപാഠംപോലെ ബലൂണിൽ വെട്ടിത്തിളങ്ങുന്നു, അവസാനത്തെ റീലുകളിലെന്നുപറയാം. ഭർത്താവിനെ കൊന്നവന്റെ മകളെ മകനു കൊണ്ടുവന്നു കൊടുത്ത ഗംഭീര മനസ്വിനിയാണല്ലൊ ലക്ഷ്മിയമ്മ.

രവിയുടെ സംവിധാനത്തിന് പ്രത്യേക മേന്മകളൊന്നുമില്ലെങ്കിലും, ദിവാകരമേനോന്റെ കാമറയുടെ കണ്ണുകൾ സൂക്ഷ്മങ്ങളാണ്. ചിത്രം കാണേണ്ടരീതിയിൽത്തന്നെ അദ്ദേഹം കാണിച്ചു തന്നിരിക്കുന്നു. ചന്തുവിന്റെ ഗ്രാമഭംഗിയുടെ ദൃശ്യസാദ്ധ്യതകൾ മേനോൻ വിട്ടുകളഞ്ഞിട്ടുമില്ല. ചിത്രസന്നിവേശകനായ ശങ്കുണ്ണിക്ക്, ഇതൊരു പന്ത്രണ്ടുറീൽപ്പടമാക്കിച്ചുരുക്കി, ഭംഗികൂട്ടാൻ കഴിയാഞ്ഞതു് ഖേദകരമത്രേ. അർജ്ജുനൻ ഈണം നൽകി യേശുദാസ് പാടുന്ന തിക്കുറിശ്ശിയുടെ ഒരു ഗാനവും കൊള്ളാം: ''കുറുമൊഴിയോ, കുരുക്കുത്തിയോ കുടമുല്ലപ്പൂവോ—നിൻ കുജർ കുടില പുരികുഴലിൽ ചൂട്ടല്ലോ, ഞാൻ ചൂട്ടല്ലോ.''

# നിങ്ങളുടെ വീട്ടിൽ ഒരു ഡോക്ടർ

## ഡോ: ജി. വേലായുധൻ എം. ഡി.

### മിസസ് വി. എം.—ആററിങ്ങൽ

**ചോദ്യം:**

പ്രസവസമയത്ത് എട്ട് തയ്യൽ വേണ്ടിവന്നു. അതു പഴുത്തെങ്കിലും പിന്നീട് ഭേദമായി. എങ്കിലും മഞ്ഞനിറത്തിലുള്ള ഒരു ദ്രാവകം പുറത്തുപോകുന്നു. ഗൈനക്കോളജിസ്ററിന്റെ പരിശോധനയിൽ ഗർഭപാത്രത്തിൽ ഒരു ചുണങ്ങുള്ളതുകൊണ്ടാണിതെന്ന് കണ്ടുപിടിച്ചു. കുഴപ്പമുള്ളതാണോ ഇത്?

**ഉത്തരം:**

പ്രസവാനന്തരം ഗർഭാശയത്തിന്റെ അററത്തു ഗർഭാശയകണ്ഠത്തിൽ പഴുപ്പുണ്ടാകാൻ സാദ്ധ്യതയുണ്ട്. ഇങ്ങനെ ആയാൽ ഗർഭാശയകണ്ഠത്തിൽ വ്രണമുണ്ടാകാം. രോഗത്തിന്റെ തുടക്കമായതിനാൽ, ഡോക്ടറുടെ നിർദ്ദേശപ്രകാരമുള്ള ചികിത്സ സ്വീകരിച്ചാൽ അസുഖം നിശ്ശേഷം മാറുന്നതാണ്.

### മി. കെ. കെ. ബി.—ഷാർജ

**ചോദ്യം:**

എന്നെക്കാൾ നാലിഞ്ച് പൊക്കക്കൂടുതൽ 14 വയസ്സുള്ള എന്റെ മകനുണ്ട്. ഹോർമോണിന്റെ തകരാറാണോ ഇതിനു കാരണം?

**ഉത്തരം:**

ഭാവിതലമുറയ്ക്കു ക്രമേണ പൊക്കം കൂടി വരികയാണെന്നത് ഒരു വസ്തുതയാണ്. സാമ്പത്തികശേഷിയുള്ള മിക്ക കുടുംബങ്ങളിലും മക്കൾക്ക് അച്ഛനമ്മമാരേക്കാൾ പൊക്കമുള്ളതായി കാണുന്നുണ്ട്. ഇതു മുൻതലമുറയെ അപേക്ഷിച്ചു കൂടുതൽ പോഷകാംശങ്ങൾ അടങ്ങിയ ആഹാരം കുട്ടികൾക്ക ലഭ്യമാകുന്നതുകൊണ്ടാവണം. നിങ്ങളുടെ മകനു നിങ്ങളെക്കാൾ 4 ഇഞ്ച് പൊക്കം കൂടുതൽ ഉണ്ടെന്നു പറയുമ്പോൾ നിങ്ങളുടെ പൊക്കം എന്താണെന്നറിയില്ല. നിങ്ങൾ സാധാരണയിലും പൊക്കം കുറഞ്ഞ ആളാണെങ്കിൽ ഇതിനു പ്രാധാന്യമില്ല. നിങ്ങൾ സാധാരണ പൊക്കമുള്ള ആളാണെങ്കിൽ മകനെ ഒരു ഡോക്ടറെ കാണിക്കേണ്ടതാണ്. അന്തസ്രാവങ്ങളുടെ അസാധാരണ പ്രവർത്തനംമൂലം സാധാരണയിൽ കൂടുതലായ പൊക്കം മക്കൾക്കുണ്ടാകുന്നതു അസാധാരണമല്ല.

### മിസ് വി.ബി.—നെല്ലൂർ

**ചോദ്യം:**

എനിക്കിപ്പോൾ പതിനെട്ടു വയസ്സായി. ഋതുമതിയായതിനുശേഷം എന്റെ മുലകൾ വളരുന്നേയില്ല. എന്താണിതിനു പ്രതിവിധി?

**ഉത്തരം:**

സ്തനങ്ങളുടെ വളർച്ചയും വലിപ്പവും പലരിലും പലവിധത്തിലാണു കാണുന്നത്. ഇതിന്റെ കാരണങ്ങൾ ശരിക്കും വ്യക്തമല്ല. സ്തനങ്ങളുടെ വളർച്ച പ്രധാനമായും ഈസ്ട്രജൻ, പ്രോജസ്റ്ററോൺ എന്നീ അന്തസ്രാവങ്ങളുടെ നിയന്ത്രണത്തിലാണ്. ഈ അന്തസ്രാവങ്ങളുടെ അഭാവംകൊണ്ടും കുറവുകൊണ്ടും സ്തനങ്ങൾ വളരാതിരുന്നേക്കാം. അല്ലെങ്കിൽ വളർച്ചയിൽ കുറവു സംഭവിക്കാം. എന്നാൽ പതിവിലും ചെറിയ സ്തനങ്ങൾ ഉള്ളവർക്ക്, മററുവിധത്തിൽ ആരോഗ്യമുള്ളവരാണെങ്കിൽ ഈ അന്തസ്രാവങ്ങൾ കൊടുക്കാവുന്ന അളവിൽ കൊടുത്താലും പലപ്പോഴും ആശിക്കുന്ന ഫലം ഉണ്ടായിക്കാണുന്നില്ല. വിവാഹാനന്തരവും ഗർഭകാലത്തും സ്തനങ്ങളുടെ വലിപ്പം കൂടുന്നതു സാധാരണമാണ്.

### മിസസ് എം.—തൃശ്ശൂർ

**ചോദ്യം:**

എന്റെ ആദ്യ പ്രസവം കഴിഞ്ഞിട്ട് ഒരു വർഷം കഴിഞ്ഞു. രണ്ട് സ്ററിച്ച് ഉണ്ടായിരുന്നു. രണ്ടു സ്ററിച്ചും പൂർണ്ണമായി വിട്ടു. സ്ററിച്ച് രണ്ടും താഴോട്ടായിരുന്നു. ഇങ്ങനെ വിട്ടുകിടക്കുന്നത് കുഴപ്പമാകുമോ?

**ഉത്തരം:**

പ്രസവസമയത്തിട്ടുന്ന തയ്യൽ വിട്ടുപോയാൽ, അല്ലെങ്കിൽ പ്രസവസമയത്തുണ്ടാകുന്ന കീറൽ ശരിയാംവിധം തയ്ച്ചു ശരിപ്പെടുത്തിയില്ലെങ്കിൽ ഭഗാശയത്തിന്റെ മുഖം എപ്പോഴും തുറന്നിരിക്കും. അതിൽക്കൂടി അഴുക്കുകൾ അകത്തു കടന്ന് ഭഗാശയത്തിലും പ്രത്യേകിച്ച് ഗർഭാശയ കണ്ഠത്തിലും പഴുപ്പുണ്ടാകാൻ സാദ്ധ്യത ഉണ്ട്. ഇതു പില്ക്കാലത്തു പ്രൊലാപ്സ് യൂട്ടറസ് ഉണ്ടാകുന്നതിനും കാരണമാകാം. കൂടാതെ ഭഗാശയം ഇങ്ങനെ അയഞ്ഞു വിടർന്നിരിക്കുന്നത് സുഖകരമായ ലൈംഗികവൃത്തിക്ക് തടസ്സം സൃഷ്ടിക്കുമെന്നതിനു സംശയമില്ല. ഇത് ചെറിയ ഒരു ഓപ്പറേഷൻമൂലം എളുപ്പം ശരിപ്പെടുത്താവുന്നതാണ്.

Published by M. S. Sreenivasan on behalf of Laisa Publications Private Ltd . Trivandrum-695 024 and printed by him at Ravi Printers & Publishers Pvt. Ltd., KAUMUDI BUILDINGS, Trivandrum-695 024. Editor: M. S. MANI.

*Business Executives*

BOMBAY–Mrs. Mrinalini Hegde, Phone: Office 230313 Res 81662
CALCUTTA–Mrs. Aloka Guha, Phone: 456750
MADRAS–Mrs. Nirmala Menon, Phone: Office 86649 Res. 81407
NEW DELHI–Mrs. Deepak Dawar, Phone: Office 385311 Res. 618000
BANGALORE–Mrs. Mini Jayaprakash, Phone: Office 576808 Res. 55169
COCHIN–Mrs. Mangala Nayak, Phone: Office 37228 Res. 37234